# 1190 ലിഖിതങ്ങളുടെ ലിസ്റ്റ്

210 താമ്രപത്രം, 980 ശിലാലിഖിതം ഇതിൽ 290 മാത്രമാണ് സംസ്കൃതം. 340 തമിൾ,320 കാനറീസ്, 10 തെലുഗു, 90 സംസ്കൃതവും

കാനറീസും , 30 സം സ്കൃതവും തെലുഗും , 20 സംസ്കൃത വും തമിഴും . 4 പ്രാകൃതം, ചിലത് പഴയ മറാത്തി. വടക്കേ ഇന്ത്യയിൽ സംസ്കൃതമാണ് അധികം. വിക്രമ,ശക കാലം ഉണ്ട്. തെക്കേ ഇന്ത്യയിൽ ശകമാണ്. 450 ശകവർഷവും,20 കൊല്ലവർഷവും 6 കലിവ ർഷവുമാണ്.കാലം 34 ചാലൂക്യവിക്രമശകം പടിഞ്ഞാറൻചാലൂക്യവിക്രമാദിത്യ 6ന്റെ ഭരണവർഷമാണ്. എഡി 1880ലെ ഒറ്റ ലിഖി തമാണ് വിക്രമകാലം പറയുന്നത്. അതിൽ വർദ്ധമാനന്റെ നിർവ്വാണകാലവും പറയുന്നു. പലപ്പോഴും രാജാക്കന്മാരുടെ ഭരണവർഷം മാത്രം തരുന്ന പതിവാണ് തെക്കേ ഇന്ത്യയി ലുള്ളത്. കൂടാതെ ബൃഹസ്പതിവർഷവും പറയുന്നുണ്ട്.

## പടിഞ്ഞാറൻ ചാലൂക്യരാജവംശ ത്തിന്റെ ലിഖിതങ്ങൾ:-

1 ശകം 310 എഡി 377 പിംപാലനർ പ്ലേറ്റുകൾ. മഹാരാജാധിരാജാ സത്യാശ്ര

യപുലികേശി 1. ശകനൃപകാലാതീത സംവത്സരശതേഷു ത്രിഷു ദശോത്തരേഷ്വസ്യാം സംവത്സരമാസപക്ഷ ദിവസപൂർവ്വായാൻ തിഥൌ സൂര്യഗ്രഹണ പർവ്വണി.

2 ശകം 411 ജയസിംഹ 1 ന്റെ മകൻ റാണാരാഗന്റെ മകൻ ചാലൂക്യമഹാരാ ജാധിരാജാ സത്യാശ്രയ പുലകേശി 1 . അദ്ദേഹത്തിന്റെ സാമന്തൻ രുന്ദ്രനീല സൈ ന്ദ്രകവംശത്തിലെ രാജാ ഗൌഡപുത്രൻ ശിവാരന്റെ മകൻ സാമിയാര.

ശകനൃപാബ്ദേഷ്വേകാദശോത്തരേഷു ചതുശ്ശതേഷു വ്യതീതേഷു വിഭവസംവത്സരേ പ്രവർത്തമാനേ .....വൈശാഖോദിതപൂർണ്ണപുണ്യദിവസേ രാഹോവിധോർമണ്ഡലം ശ്ലേഷ്ബ്തേ ....വൈശാഖപൌർണ്ണമാസ്യാം രാഹൌ. വിധുമണ്ഡലം പ്രവിഷ്ടാവതി

12 ഏപ്രിൽ എഡി 488 ചന്ദ്രഗ്രഹണം. ജൈനക്ഷേത്രം പണിത് ജൈനഗുരുക്കന്മാരായ സിദ്ധനന്ദിൻ, ചിതകാചാര്യ, നാഗദേവ, ജിനനന്ദിൻ ഇവർക്ക് ദാനം ചെയ്ത രേഖ

3 ശകം 500 ബാദാമി ഗുഹാലിഖിതം. ചാലൂക്യമംഗലേശ രണവിക്രാന്ത മൂത്ത സഹോദരനായ കീർത്തിവർമ്മ 1 ന്റെ ഭരണ

വർഷം 12ൽ. പ്രവർദ്ധമാനരാജ്യസംവത്സരേ ദ്വാദശേ ശകനൃപതിരാജ്യാഭിഷേകസംവത്സ രേഷ്വതിക്രാന്തേഷു പഞ്ചസു ശതേഷു മഹാകാർത്തികാ പൌർണ്ണമാസ്യാം.

4 ബാദാമി കാനറീസ് പാളലിഖിതം ചാലൂക്യ മംഗലേശ

5. ബാദാമി മഹാകൂട സ്തംഭലിഖിതം മംഗ ലേശ രണവിക്രമന്റെ 5ആം ഭരണവർഷം.

ഉത്തരോത്തരപ്രവർദ്ധമാനരാജ്യപഞ്ചമശ്രീവ ർഷേ പ്രവർത്തമാനേ സിദ്ധാർത്ഥേ വൈശാഖ പൌർണ്ണമാസ്യാം. ബൃഹസ്പതിവർഷം സിദ്ധാർത്ഥം എഡി 601 ഒക്ടോബർ 25 മുതൽ എഡി 602 ഒക്ടോബർ 21 വരെയാ യിരുന്നു. ചാലിക്യവംശത്തിലെ ജയസിംഹ (1), രണരാഗ, സത്യാശ്രയരണവിക്രമ പുലകേ ശി 1, പുരു രണപരാക്രമ (കീർത്തിവർമ്മൻ 1) അംഗവംഗകലിംഗവട്ടൂര, മഗധ,മാദ്രക, കേരള,ഗംഗ,മൂഷക,പാണ്ഡ്യ,ദ്രമിള,ചോളീയ,ആ ലൂക, വൈജയന്തികളെ ജയിച്ചു. അനുജൻ ഉരു രണവിക്രാന്തമംഗലേശ കലത് സൂരി രാജാവ് ബുദ്ധനെ ജയിച്ചു. മംഗലേശന്റെ അച്ഛൻ വിവാഹം കഴിച്ചിരുന്നത് ബത്പൂര വംശത്തിലെ ദുർല്ലഭാദേവിയെയാണെന്ന് ലിഖിതം പറയുന്നു.

6 നേരൂർ പ്ലേറ്റ് മംഗലേശ അഥവാ മംഗലരാജാ. ശങ്കരഗണന്റെ മകൻ ബുദ്ധരാജനെ ഓടിച്ചു, ചാലിക്കിയവംശത്തിലെ വല്ലഭന്റെ (പുലകേശി 1) മകൻ സ്വാമിരാജനെ വധിച്ചു. സംവത്സരപൂജ്യതമായം കാർത്തികദ്വാദശ്യാം.

7 ശകം 532 ഗോവ പ്ലേറ്റ്
ബപ്പുരവംശത്തിലെ സത്യാശ്രയ ധ്രുവരാജാ ഇന്ദ്രവർമ്മൻ രേവതിദ്വീപത്തിൽ വസിച്ചു കൊണ്ട്, മഹാരാജാ ശ്രീ പൃഥ്വീവല്ലഭന്റെ അനുവാദത്തോടെ 20ആം ഭരണവർഷത്തിൽ മാഘപൌർണ്ണമാസ്യാം പ്രവർദ്ധമാന വിജയരാജ്യസംവത്സരേ വിംശതിമാം ശകകാലപഞ്ചവർഷശതാനി ദ്വാത്രിംശം

8. ശകം 532. കുർത്തകോടി പ്ലേറ്റ് ചാലൂക്യ വിക്രമാദിത്യ 1 സത്യാശ്രയ.

9 ശകം 594 ഹൈദരബാദ് പ്ലേറ്റ് 3ആം വർഷം മഹാരാജാ സത്യാശ്രയ പുലികേശി വല്ലഭ (പുലികേശി 1) വാതാപിനഗരിയിൽ നിന്ന്.

ആത്മനാ പ്രവൃദ്ധമാന രാജ്യാഭിഷേകസംവത്സരേ തൃതീയേ ശകനൃപതി സംവത്സരശതേഷു ചതുത്രിംശധികേഷു പഞ്ചസ്വതീതേഷു ഭാദ്രപദാമവാസ്യായാം സൂര്യഗ്രഹണ നിമിത്തം. (എഡി 612 ആഗസ്ത് 2 സൂര്യഗ്രഹണം )

10 ശകം 556 കലി 3735 ഐഹോൾ ലിഖിതം കാളിദാസനും ഭാരവിക്കും സമാനനായ കവി രവികീർത്തി ജിനേന്ദ്രന് ക്ഷേത്രം പണിതു. പുലകേശി 2 സത്യാശ്രയകാലം ത്രിംശദ് ത്രി സഹസ്രേഷു ഭാരതാദാഹവാദിത സപ്താബ്ദ ശതയുക്തേഷു സഗതേഷുവബ്ദേഷു പഞ്ചസു പഞ്ചാസത്സു കലൌ ഷട്സു പഞ്ചശതാസു ച സമാസു സമതീതസു ശകാനാം അപി ഭൂഭുജം.

ചാലൂക്യപരമ്പരഃ- ജയസിംഹ 1 ജയസിംഹ വല്ലഭ, രണരാഗ, പുലകേശി 1,(വാതാപിപുരി ലഭിച്ചു) കീർത്തിവർമ്മൻ (നളമൌര്യകദംബരെ പരാജയപ്പെടുത്തി,), സഹോദരൻ മംഗളേശ (കടച്ചൂരികളെ തോൽപ്പിച്ചു, രേവതിദ്വീപം പിടിച്ചു) പുലകേശി 2 സത്യാശ്രയ അപ്പായ്യികനോടും ഗോവിന്ദനോടും യുദ്ധം ചെയ്തു, വനവാസി പ്രതിരോധിച്ചു, ഗംഗ ആലൂപ മൌര്യ കൊങ്കണരെ തോല്പ്പിച്ചു, പുരി പ്രതിരോധിച്ചു ലാട മാളവ ഗുർജ്ജരരെ തോൽപ്പിച്ചു, കാനൂജിലെ ഹർഷനെ തോൽപ്പിച്ചു, മൂന്ന് മഹാരാഷ്ട്രകന്മാരേയും തോൽപ്പിച്ചു, കലിംഗ,കോസലരോട് യുദ്ധം ചെയ്തു, പിഷ്ടപുരം പിടിച്ചു, കൌണാല (കൊല്ലേര തടാകം)യുദ്ധം ചെയ്തു, കാഞ്ചിപല്ലവരെ ജയിച്ചു, കാവേരി കടന്ന് ചോള,കേരള, പാണ്ഡ്യരുടെ ശ്രീ വർദ്ധിപ്പിച്ചു.

11. യെക്കേരി പാറലിഖിതം സത്യാശ്രയപുല കേശിവല്ലഭ 2. കാലം കാര്ത്തികസ്യ പുണ്ണി മാസാം ലിഖിത പ്രശസ്തി സംവത്സര ......6.....രാജ്യ ഇതി.

12 നേരൂർ പ്ലേറ്റ് കീർത്തിരാജപുത്രൻ (കീർത്തിവർമ്മൻ 1) മഹാരാജാ സത്യാശ്രയ പൊലെകേശിവല്ലഭ 2

13 ചിപ്ലുൻ പ്ലേറ്റ് പുലകേശി 2. സേന്ദ്ര കവംശത്തിലെ തന്റെ അമ്മഭാഗത്തെ അമ്മാ മനായ ശ്രീവല്ലഭ സേനാനന്ദരാജന്റെ ദാനം രേഖപ്പെടുത്തുന്നു.

14 കന്തൽഗാവോൻ പ്ലേറ്റ് 5ആം വർഷം പുലകേശി 2. വിജയരാജ്യസംവത്സരേ പഞ്ചമേ മാഘമാസസപ്തമ്യാം

15. ഹോസൂർ ലിഖിതം പുലകേശി 2

പുത്രി അംബേരയുടെ അപേക്ഷപ്രകാരമുള്ള ഗ്രാന്റ് മഹാമാഘപൂർണ്ണമാസ്യാ ,,,,,സോമഗ്രഹണേ

16 ലക്ഷ്മണേശ്വർ ലിഖിതം. ഭുജഗേന്ദ്രവംശത്തിലെ സേന്ദ്രകകുലം വിജയ ശക്തിപുത്രൻ കുന്ദശക്തിയുടെ പുത്രൻ ദുർഗ്ഗ ശക്തി, റാണാ പരാക്രമാങ്കന്റെ മകൻ ഏ്യരെയ്യ സത്യാശ്രയപുലകേശി 2 വിന്റെ സമകാലികനും സാമന്തനുമാണ്. .

17. നിർപ്പൺ പ്ലേറ്റ് ചാലൂക്യ ത്രിഭുവനാശ്രയ നാഗവർദ്ധനരാജാ ബാലമ്മതാക്കൂറയുടെ അപേക്ഷപ്രകാരം ചോയ്യുന്ന ഗ്രാന്റ്

കീർത്തിവർമ്മ 1 ന്റെ മകൻ പുലകേശിവല്ലഭ 2, ഹർഷവർദ്ധനനെ തോൽപ്പിച്ചു. അനുജൻ ധാരാ ശ്രയജയസിംഹവർമ്മരാജാ, അദ്ദേഹ ത്തിന്റെ മകനാണ് നാഗവർദ്ധനരാജാ.

18 കർണ്ണൂൽ പ്ലേറ്റ് . മഹാരാജാ പുലകേശി വല്ലഭ(1)ന്റെ പ്രപൌത്രനും മഹാരാജാ കീർത്തിവർമ്മന്റെ പൌത്രനും മഹാരാജാ സത്യാശ്രയപുലകേശി (2)യുടെ മകനുമായ ചാലൂക്യമഹാരാജാധിരാജാ വിക്രമാദിത്യ 1 സത്യാശ്രയന്റെ 3ആം ഭരണവർഷം. പ്രവർദ്ധമാന വിജയരാജ്യതൃതീയസംവത്സ രേ...സംഗമമഹായാത്രായാം പൌർണ്ണമാസ്യാം

19 കർണ്ണൂൽ പ്ലേറ്റ് ഇതേ രാജാവിന്റെ 10ആം ഭരണവർഷം സേന്ദ്രകവംശത്തിലെ ദേവശക്തി രാജായുടെ അപേക്ഷപ്രകാരമുള്ള ദാനം. പ്രവൃദ്ധമാനവിജയരാജ്യദശമസംവത്സരേ ആഷാഢപൊർണ്ണമാസ്യാം

20 ഹൈദരബാദ് പ്ലേറ്റ്. ഇതേ രാജാവിന്റെ .നരസിംഹ, മഹേന്ദ്ര, കാഞ്ചി ഈശ്വരപോത രാജാ ഇവരെ തോൽപ്പിച്ച കാര്യം പറയുന്നു. (മൂന്ന് പല്ലവന്മാർ- നരസിംഹവർമ്മൻ 1, മഹേന്ദ്രവർമ്മൻ 2, പരമേശ്വരവർമ്മൻ 1)

വിക്രമാദിത്യനെ അനിവാരിത, വല്ലഭ, ശ്രീവല്ലഭ, കണരസിക, രാജമല്ല എന്നും പല്ലവരെ മഹാമല്ലകുലമെന്നും ബിരുദം കൊടുക്കുന്നുണ്ട്.

21 കുർത്തക്കോട് . പ്ലേറ്റുകൾ 1, 2. കിസു വൊലാലിൽ നിന്ന് ഇതേ രാജാവിന്റെ. ബത്രിംശോത്തരപഞ്ചശതേഷു ശകവർഷേഷ്വാ തീതേഷു വിജയരാജസംവച്ഛരഷോഡശവർഷേ പ്രവർത്തമാന ......തസ്യ വൈശാഖ ജ്യൈ ഷ്ഠമാസമദ്ധ്യം അമാവാസ്യ ഭാസ്കരദിനേ രോഹിണ്യാളൃക്ഷേ മദ്ധ്യാഹ്നകാലേ ........വൃഷ ഭരാശൌ സൂര്യഗ്രഹണസർവ്വമാഗ്രാസീഭൂതേ

22. ഇതേ രാജാവിന്റെ കർണ്ണൂൽ പ്ലേറ്റ്. ........പൌർണ്ണമാസ്യാം.

23. നേരൂർ പ്ലേറ്റ് വിജയഭട്ടാരിക, ചാലൂക്യ വിക്രമാദിത്യന്റെ മൂത്ത സഹോദരനായ ചന്ദ്രാദിത്യന്റെ രാജ്ഞിയുടെ ലിഖിതം. ചന്ദ്രാ ദിത്യന്റെ 5ആം ഭരണവർഷം.

സ്വരാജ്യപഞ്ചമസ്സംവത്സര അശ്വായുജ പൌ ർണ്ണമാസ്യാ ദ്വിതീയാം വിഷുവേ. എഡി 659 സപ്തംബർ 23. (തുലാവിഷുവമാണ് രണ്ടാം വിഷുവം) ഇവയിൽ പല ലിഖിതങ്ങളിലും ചാല്ലേഖ്യ, ചാലിക്യ എന്നാണ് ചാലൂക്യ എന്നല്ല.

24 കോച്രേം പ്ലേറ്റ്. സത്യാശ്രയപുലകേശി 2 ന്റെ മകനും ചാലൂക്യ വിക്രമാദിത്യ 1ന്റെ മൂത്ത സഹോദരനുമായ. മഹാരാജാധിരാജാ ചന്ദ്രാദിത്യന്റെ പത്നി വിജയമഹാദേവി ,വൈശാഖശുക്ലദ്വാദശിക്ക്.

25. കർണ്ണൂൽ പ്ലേറ്റ്. ഹർഷവർദ്ധനനെ തോൽപ്പിച്ച സത്യാശ്രേയ പുലികേശി 2 ന്റെ മകനും കീർത്തിവർമ്മ 2 വിന്റെ പൌത്രനും പുലകേശി 1 ന്റെ പ്രപൌത്രനുമായ ചാലൂക്യ മഹാരാജാധിരാജാ ആദിത്യവർമ്മന്റെ 1ആം ഭരണവർഷം . പ്രവർദ്ധമാന വിജയരാജ്യപ്ര ഥമസംവത്സരേ കാർത്തികപൌർണ്ണമ്യസ്യാം പൈതാമഹീഹിരണ്യഗർഭമഹോത്സവസമയേ.

26 ലക്ഷ്മേശ്വരക്ഷേത്രലിഖിതം. വിനയാദിത്യ സത്യാശ്രയന്റെ 5ആം വർഷം രക്തപുരത്തു നിന്ന്. അഷ്ടോത്തരഷഡ് ശതേഷു ശകവർഷ ഷ്വതീതേഷു പ്രവർത്തമാന വിജയരാജ്യപഞ്ച മസംവത്സരേ ......മാഘമാസേപൌർണ്ണമാസ്യാം.

27 തൊഗർച്ചേഡു പ്ലേറ്റ്. വിനയാദിത്യ സത്യാ ശ്രയന്റെ 10ആം ഭരണവർഷം പമ്പാതീർത്ഥ ത്തിൽ നിന്ന്. ഏകാദശോത്തരഷഡ്ശതേഷു ശകവർഷേഷ്വതീതേഷു പ്രവര്ദ്ധമാന വിജയരാജ്യസംവത്സരേ ദശമേ വർത്തമാനേ ......കാർത്തികപൌർണ്ണമാസ്യാം. വിക്രമാദിത്യ 1 ന്റെ മകനാണ് മഹാരാജാധിരാജാ വിനയാ ദിത്യ സത്യാശ്രയ.

28. കർണ്ണൂൽ പ്ലേറ്റ് മഹാരാജാധിരാജാ വിനയാദിത്യസത്യാശ്രയന്റെ 11ആം ഭരണവർഷത്തിൽ യുവരാജാ വിജയാദിത്യന്റെ അപേക്ഷപ്രകാരം എഴുംപുന്തലേ നിന്ന് ദാനം. ത്രയോദശോത്തരഷഡ്ശതേഷു ശകവർഷഷതീതേഷു പ്രവർദ്ധമാന വിജയരാജ്യസംവത്സരേ ഏകാദശേ വർത്തമാനേ .......മാഘപൌർണ്ണമാസ്യാം.

29 സോരാബ് പ്ലേറ്റ്. മഹാരാജാധിരാജാ വിനയാദിത്യ സത്യാശ്രയന്റെ 11ആം വർഷം ആലൂപരാജാവ് ഗുണസാഗരന്റെ മകൻ മഹാരാജാ ചിത്രവാഹന്റെ അപേക്ഷപ്രകാരം ചിത്രസേതുവിൽനിന്ന് . ചതുർദ്ദശോത്തരഷഡ്ശതേഷു ശകവർഷഷതീതേഷു പ്രവർദ്ധമാന വിജയരാജ്യസംവത്സരേ ഏകാദശേ വർത്തമാനേ .....ദക്ഷിണായനാഭിമുഖേ ഭഗവതി ഭാസ്കരേ രോഹിണിനക്ഷത്രേ ശനാഷ്ചരവാരേ. എഡി 692 ജൂൺ 22 ഈ ലികിതത്തിലെ വംശാവലിയിൽ അശ്രദ്ധ കൊണ്ടാവാം പുലികേശി 2 നെ വിട്ടുകളഞ്ഞിരിക്കുന്നു. ഹുൾട്ട്സ് ആലൂപ രാജാക്കന്മാരായ രണസാഗര, പൃഥിവിസാഗര, വിജയാദിത്യ ഇവരെ പറയുന്നുണ്ട്.

30. ഹരിഹരപ്ലേറ്റ് വിനയാദിത്യന്റെ 14ആം വർഷം. ആളുവരാജാവിന്റെ അപേക്ഷപ്രകാരം കരഞ്ജപത്രത്തുനിന്ന്.

ഷോഡശോത്തരഷഡ്ശതേഷു ശകവർഷഷാതീ തേഷു പ്രവർദ്ദമാന വിജയരാജ്യസംവത്സരേ ചതുർദ്ദശേ വർത്തമാനേ.......കാർത്തികേ പൌ ർണ്ണമാസ്യാം.

31 ബലഗാംവേ കാനറീസ് ലിഖിതം. വിനയാ ദിത്യ രാജാശ്രയന്റെ കാലത്ത് സാമന്തൻ സേന്ദ്രകവംശത്തിലെ മഹാരാജാ പൊഗില്ലി

32 ബാദാമി സംസ്കൃത, കാനറീസ് ലിഖിതം. വിജയാദിത്യ സത്യാശ്രയന്റെ 3ആം വർഷം. പ്രവർദ്ധമാനവിജയരാജ്യസംവത്സരേ തൃതീയേ വർത്തമാനേ ഏകവിംശോത്തരഷഡ്ശതേഷു ശകവർഷഷാതീതേഷു ജേഷ്ഠ്യാം പൌർണ്ണമാ സ്യാം. ശകം 621

33 നേരൂർ പ്ലേറ്റ്. വിജയാദിത്യസത്യാശ്രയന്റെ 4ആം വർഷം. ശകം 622 . നന്ദേരേയന്റെ അപേക്ഷപ്രകാരം രാസേനനഗരത്തിൽനിന്ന്

ദാവിംശത്യുത്തരഷഡ്ശതേഷു ശകവർഷേഷ തീതേഷു പ്രവർദ്ധമാനവിജയരാജ്യസംവത്സരേ ചതുര്ത്ഥേ വർത്തമാനേ......ആഷാഢപൌർണ്ണ മാസ്യാം

വംശാവലിയിൽ വിനയാദിത്യ സത്യാശ്രയനു ശേഷം മകൻ മഹാരാജാധിരാജാ വിജയാദി ത്യ സത്യാശ്രയനെയും ചേർത്തിട്ടുണ്ട്.

34 നേരൂർ പ്ലേറ്റ് വിജയാദിത്യസത്യാശ്രേയന്റെ 10ആം വർഷം. ഉപേന്ദ്രന്റെ അപേക്ഷപ്രകാര

മുള്ള ദാനം. ശകം 627 മഹാസപ്തമി. (മഹാസപ്തമി രഥസപ്തമി അഥവാ ഭീഷ്മ സപ്തമിയാണ്. അത് മാഘമാസത്തിലാണ് വരിക) ഡോ ഫ്ലീറ്റ് മഹാസപ്തമം സപ്ത കൊങ്കണമാണെന്ന് പറയുന്നു.

35 ഐഹോൾ കാനറീസ് ലിഖിതം. വിജയാ ദിത്യന്റെ 13ആം വർഷം ശകം 631 എഡി 709 സപ്തംബർ 23 തിങ്കൾ അശ്വായുജത്തി ലെ പൌർണ്ണമി. വിഷു.(തുലാംവിഷു)

36 ലക്ഷ്മണേശ്വരലിഖിതം വിജയാദിത്യന്റെ 28ആം വർഷം രക്തപുരത്തുനിന്ന്. ശകം 645 ഭാദ്രപദപൌർണ്ണമി സർവ്വഗ്രാസിചന്ദ്രഗ്രഹണം. എഡി 723 ആഗസ്ത് 20. ഇന്ത്യ മുഴുവനും ഈ ഗ്രഹണം ദൃശ്യമായിരുന്നു.

37 ലക്ഷ്മണേശ്വരക്ഷേത്രം വിജയാദിത്യന്റെ 34ആം വർഷം തന്റെ പിതാവിന്റെ പുരോ ഹിതനായിരുന്ന ഉദയദേവപണ്ഡിതനെന്ന നിരവദ്യപണ്ഡിതന് രക്തപുരത്തുനിന്ന് കൊടുത്ത ദാനം. ഈ പണ്ഡിതൻ പൂജ്യപാദ രുടെ ഗൃഹസ്ഥശിഷ്യനാണെന്ന് പറയുന്നുണ്ട്. ശകം 651 എഡി 728 .ഫാൽഗുനം പൌർണ്ണ മി.

38 ബാദാമി മഹാകൂടലിഖിതം വിനാപോതി യുടെ കാനറീസ് ലിഖിതം. വിജയാദിത്യ കാലം.

39 പട്ടാടക്കൽ കാനറീസ് ലിഖിതം. വിജയാദി ത്യന്റെയും വിക്രാദിത്യ 2 ന്റെയും

40 നേരൂർ ലിഖിതം വിജയാദിത്യസത്യാശ്രയ. മകൻ മഹാരാജാധിരാജാ വിക്രമാദിത്യ 2 സത്യാശ്രേയ ചെയ്ത ദാനം.

41. ശകം 656 ലക്ഷ്മേശ്വരക്ഷേത്രം. വിജയാദിത്യ സത്യാശ്രയപുതൻ വിക്രമാദിത്യ 2 സത്യാശ്രയന്റെ രണ്ടാം ഭരണവർഷത്തിലെ ദാനം. രക്തപുരത്തുനിന്ന്.
ഷഡ്പഞ്ചഷഡുത്തരഷഡ്ശതേഷു ശകവർഷഷ്വ തീതേഷു പ്രവർദ്ധമാനവിജയരാജ്യസംവത്സരേ ദ്വിതീയേ വർത്തമാനേമാഘപൌർണ്ണമാസ്യാം.

42. ഐഹോൾ കാനറീസ് ലിഖിതം മഹാരാ ജാധിരാജാ വിക്രമാദിത്യ 2 സത്യാശ്രയ.

43 കാഞ്ചീവരം കാനറീസ് ലിഖിതം വിക്രമാ ദിത്യ 2 സത്യാശ്രയ

44 പട്ടാടക്കൽ കാനറീസ് വിക്രമാദിത്യ 2 സത്യാശ്രയന്റെ പട്ടമഹിഷി ലോകമഹാദേവി നേരത്തേ മഹാരാജാധിരാജാ വിജയാദിത്യ സത്യാശ്രയ കൊടുത്ത ദാനം ഉറപ്പിച്ചു കൊടുത്ത രേഖ.

45 പട്ടാടക്കൽ കാനറീസ് ലിഖിതം . ഇതിലും വിക്രമാദിത്യ 2 സത്യാശ്രയന്റെ പത്നി ലോകമഹാദേവിയെ പരാമര്ശമുണ്ട്.

46 പട്ടാടക്കൽ കാനറീസ് ലിഖിതം വിക്രമാദിത്യ 2 സത്യാശ്രയപത്നി ലോകമഹാദേവി പരാമർശം

47 പട്ടാടക്കൽ കാനറീസ് ലിഖിതം വിക്രമാദിത്യ 2 സത്യാശ്രയപത്നി ലോകമഹാദേവി പരാമർശം

48 ശകം 676 പട്ടാടക്കൽ സ്തംഭലിഖിതം മഹാരാജാധിരാജാ കീർത്തിവർമ്മൻ 2 സത്യാശ്രയകാലം ശ്രാവണമാസേ അമാവാസ്യേ സർവ്വഗ്രാസേ സൂര്യഗ്രഹണേ എഡി 754 ജൂൺ 25. ഈ ലിഖിതം വിജയാദിത്യസത്യാശ്രയ, മകൻ വിക്രമാദിത്യ 2 സത്യാശ്രയ, പത്നി ഹൈഹയവംശത്തിലെ ലോകമഹാദേവി, അവരുടെ സഹോദരിയും കീർത്തിവർമ്മൻ 2 വിന്റെ അമ്മയുമായ ത്രൈലോക്യമഹാദേവി ഇവരെ പറയുന്നു. (രണ്ട് സഹോദരിമാരും വിക്രമാദിത്യന്റെ രാജ്ഞിമാരാണ്)

49 ശകം 679 വക്കലേരി പ്ലേറ്റ് 11ആം ഭരണവർഷം കീർത്തിവർമ്മ 2 സത്യാശ്രയ. ഭണ്ഡാരകവിത്തഗേ വെച്ച് ദോസിരാജന്റെ അപേക്ഷപ്രകാരമുള്ള ദാനം. നവസപ്തത്യുത്തരഷഡ്ശതേഷു ശകവർഷഷ തീതേഷു പ്രവർത്തമാനവിജയരാജ്യ സംവ ത്സരേ ഏകാദശേ വർത്തമാനേ..... ഭാദ്രപാദ പൌർണ്ണമാസ്യാം. മഹാരാജാധിരാജ

വിക്രമാദിത്യ 2 സത്യാശ്രയ പല്ലവ നന്ദിപോതവർമ്മനെതോൽപ്പിച്ചതും മകൻ കീർത്തിവർമ്മൻ 2 സത്യാശ്രയനെന്നും പറയുന്നുണ്ട്. പല്ലവനരസിംഹപോതവർമ്മനേയും പരാമർശം.

50 ആടൂർ സംസ്കൃതം, കാനറീസ് ലിഖിതം. കീർത്തിവർമ്മ 2 കാലം. പാണ്ടിപുരത്തെ സിന്ധരാജാവിനേയും മാധവത്തി എന്ന രാജാവിനേയും പരാമർശം.

51 ദിദ്ഗൂർ കാനറീസ് ലിഖിതം. ചാലൂക്യരാജാ കട്ടിയാറയുടെ കാലം. അദ്ദേഹത്തിന്റെ കീഴിൽ ദോസിരാജാ വനവാസി 12000 ഭരിക്കുന്നു. ഗ്രഹണദോ എന്നുണ്ട്. ഗ്രഹണദിവസമാകാം.

52 കോട്ടൂർ കാനറീസ് ലിഖിതം ചാലൂക്യ യുവരാജാ പരഹിതരാജാ. ശംഭു എന്ന ശൈവസന്യാസി തീയിൽ നടന്ന് മരിച്ചത് രേഖപ്പെടുത്തുന്നു.

**മാൽക്കേദിലേയും ഗുജറാത്തിലേയും(ലാട) രാഷ്ട്രകൂടലിഖിതങ്ങൾ:**

53 ശകം 675 സാമങ്ങാട് പ്ലേറ്റ് ദന്തിദുർഗ്ഗ രാജാ (ദന്തിവർമ്മൻ 2) ഖഡ്ഗാവലോക

പഞ്ചസപ്തത്യാധികശകകാലസംവത്സരശചഷഡ്കേ വ്യതീതേ സംവത് 675 പഞ്ചരികായമാഘമാസരഥസപ്തമ്യാം

തുലാപുരുഷസ്ഥിതേ . ഗോവിന്ദരാജ 1 മകൻ കക്കരാജാ 1, മകൻ ദന്തിദുർഗ്ഗ . അദ്ദേഹം ചാലൂക്യകീർത്തിവർമ്മ 2 വല്ലഭനെയും ഹർഷനെപ്പോലും പരാജയപ്പെടുത്തിയ കർണ്ണാടകസൈന്യത്തേയും വജ്രതനേയും തോൽപ്പിച്ചു.

54 ശകം 679 അന്ത്രോലി ഛരോളി (സൂറത്ത് ജില്ല)പ്ലേറ്റ്. ഗുജറാത്തിലെ കർക്കരാജാ 2 വിന്റെ. വിഷുവസംക്രാന്തൌ ...ശകനൃപകാലാതീത സമവത്സരശതഷഡ്കേ ഏകോനാശീതി അധികേ അശ്വായുജശുദ്ധാക ടേപി സം 600 70 9 തിഥി 7 എഡി 757 സപ്തംബർ 24 . കക്കരാജാ 1, മകൻ ധ്രുവ രാജാ, മകൻ ഗോവിന്ദരാജാ. നാഗവർമ്മന്റെ മകളെ വിവാഹം ചെയ്തു. ദൂതകൻ ആദി ത്യവർമ്മരാജാ.

55 ഹത്തിമത്തൂർ കാനറീസ് സ്മൃതിഫലകം അകാലവർഷകൃഷ്ണരാജ 1.

56 ശകം 692 അലാസ് പ്ലേറ്റ്. യുവരാജാ ഗോവിന്ദരാജാ 2 പ്രഭൂതവർഷവിക്രമാവ ലോക . ദന്തിവർമ്മന്റെ മകനും ധ്രുവരാജന്റെ പൌത്രനുമായ വിജയാദിത്യ മാനാവലോക രത്നവർഷന്റെ ആവശ്യപ്രകാരം ചെയ്ത ദാനം. മൂസി, കൃഷ്ണവെർണ്ണനദീസംഗമത്തിൽ വെച്ച്. ഷഡ്ശതേ ദ്വിനവതിഅധികേ ശകവ ർഷേ സൌമ്യസംവത്സരേ ആഷാഢശുക്ലപക്ഷേ

സപ്തമ്യാം. വംശാവലിഃ- ഗോവിന്ദരാജാ 1, കക്കരാജാ 1, ഇന്ദ്രരാജാ 2, ദന്തിവർമ്മന് 2, കക്കരാജന്റെ മകൻ കൃഷ്ണരാജാ 1 ശുഭതുംഗ അകാലവർഷ, മകൻ ഗോവിന്ദരാജാ 2, (വെങ്കിരാജാവിനെ തോൽപ്പിച്ചു).

57 പട്ടാടക്കൽ കാനറീസ് ലിഖിതം ധാരാവർഷ കലിബല്ലഹ (കലിവല്ലഭ)ധ്രുവ രാജാ.

58 നരേഗാൽ കാനറീസ് സ്മൃതിപലകം ധോര (ധ്രുവ)രാജകാലം. സാമന്തൻ മാരക്കരസ

59 ലക്ഷ്മേശ്വർ കാനറീസ് ലിഖിതം ശ്രീബല്ലഹകാലം (ശ്രീവല്ലഭ) ഡോ ഫ്ലീറ്റ് ധ്രുവ രാജനായിരിക്കാമെന്ന് പറയുന്നു.

60 ശ്രാവണബലഗോള മഹാരാജാധിരാജാ ശ്രീവല്ലഭ ധ്രുവരാജന്റെ മകൻ മഹാസാമന്താധിപതി കംബയ്യ(സ്തംഭ) രണാവലോക

61 പൈത്താൻ പ്ലേറ്റ് ഗോവിന്ദരാജാ 3 പ്രഭൂതവർഷ പ്രതിഷ്ഠാനത്തുനിന്ന്. ശകം 716 . ശകനൃപകാലാതീതസംവത്സരശതേഷു സപ്തമുസു ഷോഡശോത്തരേഷു വൈശാഖ വഹുലാമാവാസ്യാംആദിത്യഗ്രഹണപർവ്വണി.

എഡി 794 മേയ് 4 സൂര്യഗ്രഹണം. വംശാവലി ഇങ്ങനെ തരുന്നുഃ- ഗോവിന്ദ 1, മുതൽ ദന്തിദുർഗ്ഗൻ വരെ 53ലുള്ളപോലെ ത്തന്നെ. പിന്നെ കർക്കരാജന്റെ മകൻ

കൃഷ്ണരാജ 1 ശുഭതുംഗഅകാലവർഷ, (രാഹപ്പനെ തോൽപ്പിച്ചു), അനുജൻ ധ്രുവ രാജ നിരുപമ ധാരാവർഷ, മകൻ ഗോവിന്ദ രാജാ 3 പ്രഭൂതവർഷ

62 ശകം 726 മഹാരാജാധിരാജാ ഗോവിന്ദ രാജാ 3 പ്രഭൂതവർഷന്റെ കാനറീസ് പ്ലേറ്റ്. ശകനൃപകാലാതീത സംവത്സരങ്ങൾ എളുനൂറ്റിരുപത്താറാനേയ സുഭാനു എംബാ വർഷദാ വൈശാഖമാസകൃഷ്ണപക്ഷപഞ്ചമി ബൃഹസ്പതിവാരം ആഗി.

ഭാഷ സംവത്സരങ്ങൾ, എഴുനൂറ്റിരുപത്താറ് ഇവ നോക്കുക. ഇപ്പോഴത്തെ മലയാളഭാഷ ഷയോടു സാമ്യം വന്നുതുടങ്ങി. എഡി 803 ആണ് കാലം. ഏപ്രിൽ 4 . ഗോവിന്ദന്റെ രാജ്ഞി ഗാമുണ്ടബ്ബേ എന്നും, ഗേവിന്ദ കാഞ്ചിയിലെ ദന്തിഗനെ ജയിച്ചു എന്നും കീർത്തിവർമ്മ 2 ന്റെ ദാനം ഉറപ്പിക്കുന്ന രേഖയാണെന്നും കാണാം.

63 വാണി പ്ലേറ്റ് (നാസിക്ക്) ഗോവിന്ദ 3 പ്രഭൂതവർഷ മയൂരഖണ്ഡിയിൽ നിന്ന് . ശകം 730 വ്യയസംവത് വൈശാഖസിത പക്ഷപൌർണ്ണമി സോമഗ്രഹണമഹാപർവ്വം.

64 രാധൻപൂർ പ്ലേറ്റുകൾ ഗോവിന്ദ 3 മയൂരഖണ്ഡി നിന്ന്. ശകം 730 സർവ്വജിത് വത്സരം ശ്രാവണബഹുലഅമാവാസി

സൂര്യഗ്ര ഹണപർവ്വം . എഡി 808 ജൂലൈ 27.

വല്ലഭനെന്ന് വിളിക്കുന്ന കൃഷ്ണരാജ 1 ചാലൂക്യവംശത്തിന്റെ ശ്രീ അപഹരിച്ചു, മകന്1 ധ്രുവരാജ നിരുപമകലിവല്ലഭ ധാരാവർഷ ജ്യേഷ്ഠനായ ഗോവിന്ദരാജ 2 വിനെ സ്ഥാനഭ്രഷ്ടനാക്കി, ഗംഗനെ തടവിലിട്ടു, പല്ലവനേയും വത്സരാജനേയും തോൽപ്പിച്ചു. മദൻ ഗോവിന്ദ 3 പ്രഭൂതവർഷ 12 പേരുടെ സഖ്യസൈന്യത്തെ തോൽപ്പിച്ചു. ഗംഗനെ വിട്ടയച്ചു വീമ്ടും തടവിലാക്കി, ഗുര്ജ്ജര, മാളവന്മാരെ അടക്കി. മാരശർവ്വനെ പരാജ യപ്പെടുത്തി. പല്ലവരെ ജയിച്ചു, വെങ്കിരാജാ വിന് ആജ്ഞകൾ കൊടുത്തു.

65 ശകം 734 ബറോഡ പ്ലേറ്റ്. ഗുജറാത്തിലെ കർക്കരാജ സുവർണ്ണവർഷ, സിദ്ധസാമി നിന്ന്. മഹാവൈശാഖിക്ക്. ഗോവിന്ദരാജാ. 3 ന്റെ സഹോദരൻ ഇന്ദ്രരാജാ ലാടേശ്വരമണ്ഡ ലത്തിലെ രാജാവായി.  അദ്ദേഹത്തിന്റെ മകൻ കർക്കരാജ സുവർണ്ണവർഷ. ദൂതക രാജപുത്ര ദന്തിവർമ്മൻ.

66 ശകം 735 കദബ പ്ലേറ്റ് ഗോവിന്ദ 3 യുടെ പ്ലേറ്റ്. ഗംഗരാജാ ചാക്കിരാജാ ആവശ്യപ്പെട്ട് ജൈനമുനി അർക്കകീർത്തിക്ക് കൊടുത്ത ദാനം. കൂലിആചാര്യശിഷ്യൻ വിജയകീർത്തി യുടെ ശിഷ്യനാണ് ഇദ്ദേഹം. ചാക്കിരാജന്റെ

സഹോദരീപുത്രനായ വിമലാദിത്യന് ശനിദോഷം തീർക്കാനാണ് ഈ ദാനം. വിമലാദിത്യ യശോവർമ്മപുത്രനും ചാലൂക്യവംശത്തിലെ ബാലവർമ്മന്റെ പൌത്രനും കുന്നുങ്കിൽ ജില്ല യുടെ ഭരണാധികാരിയുമാണ്. മയൂരഖണ്ഡി യിൽനിന്നാണ് ശാസനം. ജ്യേഷ്ഠമാസം ശുക്ല പക്ഷം ദശമി പുഷ്യം നക്ഷത്രം ചന്ദ്രവാരം. എഡി 812 മേയ് 24

ഗോവിന്ദ 1, കർക്കരാജ 1 , ഇന്ദ്രരാജാ 2, വൈരമേഘ(ദന്തിദുർഗ്ഗ) , ഇന്ദ്രരാജന്റെ സഹോദരൻ അകാവവർഷകണ്ണേശ്വര (കൃഷ്ണ 1) , മകൻ ഗോവിന്ദ 3, എന്ന വല്ലഭേന്ദ്ര.

67 ശകം 785 ഖാണ്ടേഷ് ജില്ല, തോർക്കെഡേ ലിഖിതം. ഗോവിന്ദരാജാ 3, അദ്ദേഹത്തിന്റെ മരുമകനും സാമന്തനുമായ ഗുജറാത്തിലെ ഗോവിന്ദരാജാ ഇവരുടെകാലം. ഗുജറാത്തിലെ ഗോവിന്ദരാജന്റെ കീഴിൽ മഹാസാമ്നത ബുദ്ധവരശ ഭരിക്കുന്നു. ഇദ്ദേഹം സാലൂകിക വംശത്തിലെ മണിനാഗത്തിന്റെ പൌത്രനും രാജാദിത്യന്റെ പുത്രനുമാണ്. എഡി 813 ഡിസംബർ 4 ഞായറാഴ്ച. പൌഷശുദ്ധസ പ്തമി,വിജയസപ്തമി നന്ദനസംവത്

പ്രഭൂതവർഷഗോവിന്ദരാജാ 3, ജഗതുംഗ 1 , സഹോദരൻ ഇന്ദ്രരാജനെ ലാടേശ്വരമമണ്ഡല ത്തിലെ രാജാവാക്കി. ഇന്ദ്രരാജന്റെ മകൻ

കർക്കരാജന്റെ ഇളയ സഹോദരനാണ് ഗോവി ന്ദരാജാ എന്ന സാമന്തൻ.

68 ശകം 738 നൌസാരി പ്ലേറ്റ് മഹാസാമന്താ ധിപതി ഗുജറാത്തിലെ കർക്കരാജാ സുവർണ്ണ വർഷ ഖേതകത്തിൽ നിന്ന്. (ഇന്ദ്രരാജന്റെ മകൻ) മാഘശുദ്ധപൌർണ്ണമി ചന്ദ്രഗ്രഹണ പർവ്വം. എഡി 817 ഫെബ്രുവരി 5.

69 ശകം 749 കാവി പ്ലേറ്റ്. ഗുജറാത്തിലെ ഗോവിന്ദരാജാ പ്രഭൂതവർഷ ഭാരുകച്ചത്തി ൽനിന്ന്. മഹാവൈശാഖം. ഇന്ദ്രരാജന്റെ മകൻ കർക്കരാജന്റെ ഇളയ സഹോദരനാണ് ഈ ഗോവിന്ദരാജാ.

70 ബറോഡ പ്ലേറ്റ് ഗുജറാത്തിലെ ധ്രുവരാജാ 1 ധാരാവർഷ നിരുപമ  ഖേടകത്തിനു പുറ ത്ത് സർവ്വമംഗലാസത്തയിൽനിന്ന്. കാർത്തിക ശുദ്ധപഞ്ചമി മഹാകാർത്തികാ പർവ്വം.
കൃഷ്ണരാജാ 1, മകൻ ഗോവിന്ദരാജാ വല്ലഭ 2, അനുജൻ ധ്രുവരാജാ, മകൻ ഗെവിന്ദരാജാ 3, മകൻ ശർവ്വഅമോഘവർഷ, അഛൻഘെ ബാഗത്തുനിന്നുള്ള അമ്മാമൻ ഇന്ദ്രരാജാ, മക ൻ കർക്കരാജാ, (ചില രാഷ്ട്രകൂടരെ തോൽപ്പി ച്ച് അമോഘവർഷനെ സിംഹാസനത്തിലിരു ത്തി. അദ്ദേഹത്തിന്റെ മകനാണ് ധാരാവർഷ നിരുപമ ധ്രുവരാജാ 1.

71 എല്ലോറ ദശാവതാരഗുഹാക്ഷേത്രം അപൂർണ്ണലിഖിതം. ദന്തിവർമ്മ 2 ഇന്ദ്രരാജാ ജ1 ഗോവിന്ദരാജാ 1 കർക്കരാജാ 1 ഇന്ദ്രരാജാ 2 ദന്തിദുർഗ്ഗരാജാ, ശർവ്വ അമോഘവർഷ 1 ഇവരുടെ പേരുകളുണ്ട്.

72 ശകം 765 കാൻഹേരി ലിഖിതം അമോഘവർഷ 1 കാലം. സാമന്ത സിലാര മഹാസാമന്ത പുല്ലശക്തി കൊങ്കണത്തിലെ രാജാവ് കപർദ്ദി 1 ന്റെ പിൻഗാമിയാണെന്ന് കാണുന്നു. പ്രജാപതിസംവത്സരം ആശ്വിനം ബഹുലദ്വിതീയ ബുധദിനം 16 സപ്തംബർ എഡി 851

73 ശക 775 കാൻഹേരി ലിഖിതം അമോഘവർഷ 1 കാലം. സാമന്ത സിലാര മഹാസാമന്ത പുല്ലശക്തി കൊങ്കണത്തിലെ രാജാവ് കപർദ്ദി 1 ന്റെ പിൻഗാമിയാണെന്ന് കാണുന്നു. പ്രജാപതിസംവത്സരം ആശ്വിനം ബഹുലദ്വിതീയ ബുധദിനം 16 സപ്തംബർ എഡി 851

74 ശകം 782 കൊന്നൂർ ലിഖിതം അമോഘവർഷ 1 വീരനാരായണ, ജഗതുംഗ1 ഗോവിന്ദ 3 യുടെ പിൻഗാമി, തലസ്ഥാനമായ മാന്യഖേദത്തിൽനിന്ന് സാമന്ത സെല്ലകേതന ബംഗേയരാജായുടെ അപേക്ഷപ്രകാരം ജൈന ൻ ദേവേന്ദ്രന് ദാനം കൊടുത്തു. ബംഗേശ അഥവാ ബംഗേയരാജാ മുകുളവംശത്തിലെ

ആരക്കോരിയുടെ പൌത്രനും ആധോരയുടെ പുത്രനുമാണ്. വിക്രമസംവത്സരം അശ്വായുജം പൌർണ്ണമി സർവ്വഗ്രാസിസോമഗ്രഹണം. മഹാപർവ്വം. എഡി 860 ഒക്ടോബർ 3 രാഷ്ട്രകൂടരുടെ യാദവവംശപാരമ്പര്യം പറയുന്നുണ്ട്. പൃഛകരാജപുത്രനായ ഗോവിന്ദ, ഇന്ദ്രപുത്രനായ കർക്കര, മകൻ ദന്തിദുർഗ്ഗ, ശുഭതുംഗവല്ലഭ അകാലവർഷ, ധാരാവർഷപുത്രനായ പ്രഭൂതവർഷ, അദ്ദേഹത്തിന്റെ മകൻ പ്രഭൂതവർഷ ജഗത്തുംഗ ഇവരെ അമോഘവർഷനു മുമ്പ് പറയുന്നു. ബംഗേശൻ ഗംഗാവാടിയെ ആക്രമിച്ചു, കേദാലക്കോട്ട പിടിച്ചു, തലവനപുരത്തെ രാജാവിനെ ഓടിച്ചു, കാവേരി കടന്ന് ശത്രുരാജ്യം പിടിച്ചു.

75 ശകം 788 നീൽഗുണ്ട് സംസ്കൃതവും കാനറീസും കലർന്ന ലിഖിതം. അമോഘവർഷ 1 നൃപതുംഗ അതിശയധവളന്റെ 52ആം വർഷം രാത്തവംശജനും ലത്തലൂരനഗരപ്രഭുവുമെന്ന് വിശേഷണം. വ്യയസംവത്സരം ജ്യേഷ്ഠമാസം കൃഷ്ണപക്ഷം അമാവാസി സൂര്യഗ്രഹണം. എഡി 866 ജൂൺ 16 ഞായർ.

76 ശകം 788 സിരൂർ ലിഖിതം 52ആം ഭരണവർഷം അമോഘവർഷനൃപതുംഗ.

77 ശകം 789 ബഗുംറാ ലിഖിതം ഗുജറാത്തിലെ ധ്രുവരാജാ 2 ധാരാവർഷനിരുപമ ഭൃഗുകഛരത്തിൽനിന്ന് .ജ്യേഷ്ഠഅമാവാസി ആദിത്യ

ഗ്രഹണം. എഡി 807 ജൂൺ 6 വംശാവലി തരുന്നു. ഗോവിന്ദരാജാ 1 മുതൽ ലാടദേശ രാജാവായ ഇന്ദ്രരാജാ വരെയും (68 ൽ തന്നപോലെ) മകൻ കർക്കരാജാ അമോഘവ ർഷനെ വീണ്ടും സിംഹാസനത്തിലിരുത്തിയത്, അദ്ദേഹത്തിന്റെ മകൻ നിരുപമധാരാവർഷ, മകൻ അകാലവർഷ ശുഭതുംഗ, മകൻ ധാരാ വർഷനിരുപമ ധ്രുവരാജാ 2, (മിഹിരനെ തോൽപ്പിച്ചു) . ദൂതകൻ ഗോവിന്ദരാജാ ശുഭ തുംഗന്റെ മകനും ധാരാവർഷ നിരുപമ ധ്രുവ രാജാ 2 ന്റെ അനുജനും ആണ്.

78 ശകം 789 ഗുജറാത്തി പ്ലേറ്റ് മഹാസാമന്താധിപതി തലപ്രഹാരിൻ ദന്തിവ ർമ്മൻ അപരിമിതവർഷ. ഇദ്ദേഹം ധ്രുവരാ ജാ 2 വിന്റെ അനുജനാണ്. പൂരാവി നദിയി ൽ കുളിച്ച് ബുദ്ധവിഹാരത്തിന് ദാനം . പൌഷബഹുലനവമി. ഉത്തരായനം മഹാപ ർവ്വം . എഡി 867 ഡിസംബർ 23.

79 ശകം 797 സൌന്ദത്തി സംസ്കൃത, കാനറീ സ് ലിഖിതം. രാത്ത സാമന്ത മേരദപുത്രൻ പൃഥ്വീരാമകാലം കൃഷ്ണരാജാ 2 വിന്റെ സാമന്തനാണ്.

80 ശകം 799 കാൻഹേരി ലിഖിതം അമോഘവർഷ 1 , സാമന്ത സിലാര മഹാസാമ്നത കൊങ്കണരാജാവ് കപർദ്ദി 2 .

81 ശകം 810 ബഗുംര പ്ലേറ്റ്. ഗുജറാത്തിലെ മഹാസാമന്താധിപതി കൃഷ്ണരാജ അകാലവർഷ അങ്കുലേശ്വരത്തുനിന്ന്. ചൈത്രമാസം അമാവാസി സൂര്യഗ്രഹണം. എഡി 888 ഏപ്രിൽ 15 നിരവധി ദാനങ്ങളുടെ ലിസ്റ്റ് തരുന്നു. ഗോവിന്ദരാജാ 1, നിരുപമ ധ്രുവരാജാ 2, വരെയുള്ളവരും, ദന്തിവർമ്മനും അകാലവർഷകൃഷ്ണരാജനും വരെയുണ്ട്.

82 ശകം 822 അകാലവർഷ കൃഷ്ണരാജാ 2. നന്ദ്വാധികേ കാനറീസ് ലിഖിതം.മാഘം ശുദ്ധ പഞ്ചമി ബൃഹസ്പതിവാരം  ഉത്രാഷാഢം നക്ഷത്രം സിദ്ധിയോഗം.എഡി903 ജനുവരി 6.

83 ശകം 824 മുൽഗുന്ദ് ലിഖിതം കൃഷ്ണവല്ലഭ (കൃഷ്ണരാജാ 2 )കാലം.

84 ശകം 832 കാപാടവനജ (കൈര ജില്ല) പ്ലേറ്റ് അകാലവർഷശുഭതുംഗ കൃഷ്ണരാജാ 2 മഹാസാമന്ത ബ്രഹ്മവകവംശത്തിലെ പ്രചണ്ഡ (ധവളപ്പന്റെ മകൻ) വൈശാഖശുദ്ധ പൌർണ്ണമി മഹാവൈശാഖി.
അമോഘവർഷ 1 ചണ്ഡന്റെ മകനാണ് അകാലവർഷശുഭതുംഗ കൃഷ്ണരാജാ 2 . വല്ലഭരാജനെന്നും പേരുണ്ട്. ബ്രഹ്മവാകവംശത്തിൽ കുംബഡി, മകൻ ദേഗഡി, മകൻ രാജഹംസധവളപ്പ, മക്കൾ പ്രചണ്ഡ, അക്കുവ (അക്കുക), വിദ്യാധര.

85 ശകം 831 ഐഹോൾ സംസ്കൃതവും കാനറീസും കണ്ണ കൃഷ്ണരാജ 2. പ്രജാപതി സംവത്സരം.

86 ശകം 836 ബേഗുംര ഇന്ദ്രരാജാ 3 നിത്യവർഷ മാന്യഖേടത്തിൽ വസിച്ച്, കുരുന്ദകത്തിൽ നിന്ന് . നേമാദിത്യഭട്ടപുത്രൻ ത്രിവിക്രമഭട്ടൻ എഴുതി. യുവസംവത്സരം ഫാൽഗുനശുദ്ധസപ്തമി ശ്രീപട്ടബന്ധോത്സവം.

ചന്ദ്രവംശത്തിലെ യദുവംശത്തിലെ സാത്യകിവംശത്തിലെ ദന്തിദുർഗ്ഗൻ ചാലൂക്യ, കാഞ്ചി രാജാക്കന്മാരെ ജയിച്ചു. അദ്ദേഹത്തിന്റെ പിതൃഭാഗത്തുനിന്നുള്ള അമ്മാമൻ കൃഷ്ണരാജ 1. മകൻ നിരുപമധ്രുവരാജാ. അദ്ദേഹത്തിന്റെ മകൻ ജഗത്തുംഗ 1 ഗോവിന്ദരാജാ 3 . മകൻ ശ്രീവല്ലഭവീരനാരായണ അമോഘവർഷ 1, (ചാലൂക്യരെ തോൽപ്പിച്ചു), മകൻ കൃഷ്ണരാജ 2 , മകൻ ജഗത്തുംഗ 2 ചേദിയിലെ രണവിഗ്രഹന്റെ മകൾ ലക്ഷ്മിയെ വിവാഹം ചെയ്തു. ഹൈഹയവംശ.ത്തിലെ കോക്കല്ലന്റെ മകനാണ് രണവിഗ്രഹൻ. ലക്ഷ്മിയുടെ മകനാണ് ഇന്ദ്രരാജാ 3 .

87 ശകം 836 ബാഗുംരാ പ്ലേറ്റ് ഇന്ദ്രരാജാ 3 നിത്യവർഷ. മഹാസാമന്ത ലെന്തേയരശന്റെ ദാനം.

88 ശകം 838 ഹത്തിമത്തൂർ ലിഖിതം. നിത്യവര്ഷ ഇന്ദ്ര 3.

89 ശകം 840 പ്രമാദി വർഷം ദന്താപൂർ പ്രഭൂതവര്1ഷ ഗോവിന്ദരാജാ 4. മകരസംക്രമം. പൌഷതിഥി.

90 ശകം 851 ഗൊജ്ജിഗദേവ (ഗോവിന്ദരാജാ 4) ലിഖിതം. വികൃതസംവത്സരം മാഘപൂർണ്ണിമ ആദിത്യവാരം ആശ്ലേഷനക്ഷത്രം സോനഗ്രഹണം തുലാപുരുഷദാനസമയത്ത്. എഡി 930 ജനുവരി 17

91 ശകം 852 കാംബേ പ്ലേറ്റ് ഗോവിന്ദരാജ 4 സുവർണ്ണവർഷ (നിത്യവർഷ ഇന്ദ്രരാജ 3 യുടെ പിൻഗാമി) മാന്യഖേദത്തിൽ വെച്ച്. ഖരസംവത്സരം ജ്യേഷ്ഠാശുദ്ധദശമി സോമദിനം ഹസ്തനക്ഷത്രം. എഡി 930 മേയ് 10. വംശാവലി തരുന്നു:- യദുവംശത്തിലെ ദന്തിദുർഗ്ഗരാജാ, ്ഛരൻഘെ ഭാഗത്തുനിന്ന് അമ്മാമൻ കൃഷ്ണരാജാ 1, മകൻ ഗോവിന്ദരാജാ 2, അനുജൻ ഇദ്ധതേജസ്സ് നിരുപമധ്രുവദേവ, , ജഗതുംഗ ഗോവിന്ദരാജാ 3, അമോഘവർഷ 1, (വിംഗവല്ലിയിലെ ചാലൂക്യരെ തോൽപ്പിച്ചു),അകാലവർഷകൃഷ്ണരാജാ 2, (ഖേതകം കീഴടക്കി കോക്കലന്റെ മകളെ വിവാഹം ചെയ്തു, ) മകൻ ജഗതുംഗ 2 കോക്കലന്റെ മകൻ രണവിഗ്രഹന്റെ മകൾ ലക്ഷ്മിയെ വിവാഹം ചെയ്തു, അവരുടെ മകൻ

ഇന്ദ്രരാജാ 3 മഹോദയത്തെ നശിപ്പിച്ചു, കോക്കലന്റെ മകൻ അർജ്ജുനദേവന്റെ മകൻ അമ്മനദേവന്റെ മകൾ വിജാംബയെ വിവാഹം ചെയ്തു, അവരുടെ മകൻ ഗോവിന്ദരാജാ 4 പ്രഭൂതവർഷ സുവർണ്ണവർഷ

92 ശകം 855 സങ്കിലി പ്ലേറ്റ്(സാവന്തവാടി) ഗോവിന്ദരാജാ 4 സുവർണ്ണവർഷ മാന്യഖേദത്തിൽനിന്ന്. ശ്രാവണപൌർണ്ണമി ഗുരുവാരം ഭദ്രപാദം നക്ഷത്രം എഡി 933 ആഗസ്ത് 8.

93 ശകം 862 ദിയോലി പ്ലേറ്റ്. കൃഷ്ണരാജാ 3 അകാലവർഷ (അമോഘവർഷ 3 യുടെ പിൻഗാമി).ഇളയ സഹോദരൻ ജഗതുംഗ 3 യുടെ ശ്രേയസ്സിനായി. മാന്യഖേദത്തിൽനിന്ന് . ശർവ്വാരിസംവത് വൈശാഖബഹുളപഞ്ചമി. ചന്ദ്രവംശത്തിലെ വിഷ്ണുകൃഷ്ണപരമ്പരയിലെ രാജാക്കന്മാരുടെ സാത്യകിപരമ്പരയെ തുംഗന്മാരെന്ന് പറയുന്നു. ഇവരുടെ വംശത്തില് രാത്ത, മകന് രാഷ്ട്രകൂട. ഈ വംശം രാത്ത അഥവാ രാഷ്ട്രകൂടവംശം. ദന്തിദുർഗ്ഗ , പിതാവിന്റെ വഴിയിലെ അമ്മാമൻ കൃഷ്ണരാജാ 1, മകൻ ഗോവിന്ദ 2, അനുജൻ നിരുപമ കലിവല്ലഭ ധ്രുവരാജാ, മകൻ ജഗതുംഗ 1 ഗോവിന്ദരാജാ 3, മകൻ നൃപതുംഗഅമോഘവർഷ 1, (മാന്യഖേദം നിർമ്മിച്ചു), മകൻ കൃഷ്ണരാജാ 2, മകൻ ജഗതുംഗ 2, (ഭരിച്ചില്ല), മകൻ ഇന്ദ്രരാജാ 3, മകൻ

അമോഘവർഷ 2, അനുജൻ ഗോവിന്ദരാജാ 4, പിന്നീട് ജഗതുംഗന്റെ മകൻ അമോഘ വർഷ 3 ബഡ്ഡിഗൻ, മകൻ കൃഷ്ണരാജാ 3, (ദന്തിഗനേയും വപ്പുകനേയും വധിച്ചു. ഗംഗ പ്പാടിയിൽ രാച്ചിമല്ല 1 നെ  നീക്കി ഭൂതരായ ബുടുഗ 2 വിനെ അവരോധിച്ചു. പല്ലവ അന്നിഗനെ തോൽപ്പിച്ചു. എഡി 939ലാണ് ലിഖിതം.

94 ശകം 867 സാലോത്ഗി (ഇന്ത്രി)സ്തംഭലി ഖിതം കൃഷ്ണരാജാ 3 അമോഘവർഷ (അമോഘവർഷ 3 ന്റെ മകൻ) മാന്യഖേദത്തിൽനിന്ന് . പ്ലവംഗസംവത്സരം, ഭാദ്രപാദമാസം പിതൃപർവ്വം ചൊവ്വ, സൂര്യഗ്രഹണം. എഡി 945 സപ്തംബർ 9.

95 ശകം 872 സൌമ്യസംവത്സരം. ആടക്കൂർ പ്ലേറ്റ് കൃഷ്ണരാജാ 3 കണ്ണരദേവ (തക്കോലം യുദ്ധത്തിൽ ചോള മൂവടിച്ചോളരാജാദിത്യനെ വധിച്ച)  ഗംഗപെർമാനടി ബുടുഗ 2 സത്യ വാക്യകൊങ്കുണിവർമ്മധർമ്മമഹാരാജാധി രാജാ കോലാലപുരിയുടേയും നന്ദഗിരിയുടേ യും രാജാവ്. എഡി 949. രാജാദിത്യനെ വധിച്ച വർഷം. ഈ ലിഖിതത്തിൽ ബുടു ഗന്റെ അങ്കക്കാരനായി സഗരവംശത്തിലെ വലഭിപ്രഭു മനലേരയെ പറയുന്നു. ബുടുഗ എരേയപ്പന്റെ മകൻ രാച്ചമല്ലനേയും വധിച്ചു. രാജാദിത്യനെ ചതിച്ച് കൊല്ലുകയാണ്

ചെയ്തത്. (ഒന്നാംഭാഗം പേജ് 112-114 വരെ നോക്കുക. ശകം 871 ന് കള്ളിനക്കൈ സതി അനുഷ്ഠിച്ച സ്മരണക്ക് തടാകം കെട്ടിയ ലിഖിതം. രാജാദിത്യന്റെ ഭാര്യയാണ് ഇവർ. എഡി 949 രാജാദിത്യനെ വധിച്ച വർഷമല്ല, കൃഷ്ണ 3 രാജാവായ വർഷമാണ്. രാജാദിത്യന്റെ രണ്ടാം ഭരണവർഷം എഡി 948-49 ലാണ് അദ്ദേഹത്തെ വധിച്ചത്).

96 സൊരത്തൂർ ലിഖിതം അകാലവർഷ കണ്ണരദേവ (കൃഷ്ണ 3) ശകം 873 വിരോധികൃത് സംവത്സരം മാർഗ്ഗശീർഷമാസം പൌർണ്ണമി ആദിത്യവാരം രോഹിണിനക്ഷത്രം. സോമഗ്രഹണം. എഡി 951 നവംബർ 16.

97 ശകം 876 ചിഞ്ചിലി ലിഖിതം. കൃഷ്ണ 3. ആനന്ദസംവത്സരം വൈശാഖശുദ്ധബിഡിഗേ സോമവാരം മൃഗശിരനക്ഷത്രം എഡി 953 ഏപ്രിൽ 18.

98 ശകം 880 കർഹാഡ് പ്ലേറ്റ് അമോഘവർഷ 3 ന്റെ പിൻഗാമി, കൃഷ്ണ 3 അകാലവർഷ മേൽപ്പാടി നിന്ന്.കാലയുക്തസംവത്സരം ഫാൽഗുനബഹുളത്രയോദശി ബുധൻ. എഡി 859 മാർച്ച് 9. കൃഷ്ണ 3 കാലചൂരി ചേദി സഹസ്രാജ്ജുനനെ തന്റെ അമ്മയുടേയും ഭാര്യയുടേയും അടുത്ത ബന്ധുവായിരുന്നിട്ടും കീഴടക്കി. ദന്തിഗനേയും രാച്ചമല്ലനേയും വധിച്ചു, ഭൂതാര്യനെ (ബുടുഗ 2) ആ

സ്ഥാനത്ത് അവരോധിച്ചു. പല്ലവ അന്നിഗനെ തോൽപ്പിച്ചു.

99 ശകം 884 ദേവീഹോസൂർ പ്ലേറ്റ് കൃഷ്ണ രാജാ 3. ദുന്ദുഭി സംവത്സരം പൌഷശുദ്ധത്ര യോദശി ആദിത്യവാരം ഉത്തരായനസംക്രാന്തി. എഡി 961 ഡിസംബർ 22.

100 ഉക്കൽ വിഷ്ണുക്ഷേത്രം തമിഴ് ലിഖിതം. കാഞ്ചിയും തഞ്ചെയും കൊണ്ട കണ്ണരദോവ (കൃഷ്ണ 3)യുടെ 16ആം വർഷം.

101 തിരുക്കളുംകുന്റം തമിഴ് ലിഖിതം. കൃഷ്ണ 3 ന്റെ 17ആം ഭരണവർഷം

102 തിരുക്കഴുംകുന്റം തമിഴ് ലിഖിതം 19ആം വർഷം കൃഷ്ണ 3.

103 ബാവാജി കുന്ന് (വേലൂരിനടുത്ത്) തമിഴ് പാറലിഖിതം. 26ആം ഭരണവര്ഷം കൃഷ്ണ 3. വീരചോളനെന്ന് ഗംഗ പെരുമാനടി പൃഥ്വീപതി 2 ഹസ്തിമല്ലനെ ഈ ലിഖിതം പറയുന്നു. ശകം 893 പ്രജാപതിസംവത്സരം അശ്വായുജം ആദിത്യവാരം സൂര്യഗ്രഹണം. എഡി 971 ഒക്ടോബർ 22

105 ശകം 894 ഖർദ്ദലിഖിതം കക്കരാജ 2 കക്കലദേവ അമോഘവർഷ. മാന്യഖേദത്തിൽ നിന്ന്. അംഗിരസംവത്സരം അശ്വായുജം പൌർണ്ണമി ബുധദിനം സോമഗ്രഹണമഹാപർവ്വം എഡി 972 സപ്തംബർ 25.

വംശാവലിയിൽ ദന്തിദുർഗ്ഗൻ മുതലുള്ള പരമ്പര തരുന്നു. മാന്യഖേടം നിർമ്മിച്ച അമോഘവർഷ 1 ന്റെ മകൻ അകാലവർഷ കൃഷ്ണരാജാ 2 വിന്റെ ഭാര്യമാരെ പറയുന്നുണ്ട്. ചേദി കൊക്കല്ലയുടെ മകളും ശങ്കുകന്റെ അനുജത്തിയുമായ ഒരു സ്ത്രീ (ജഗതുംഗ 2 ഇവരുടെ മകൻ) ചേദി ശങ്കരഗണന്റെ മകൾ ലക്ഷ്മി (ഇന്ദ്രരാജാ 3 ഇവരുടെ മകൻ), അമ്മയുടെ ഭാഗത്തുനിന്നുള്ള അമ്മാമൻ ശങ്കരഗണന്റെ മകൾ ഗോവിന്ദാംബ (അമോഘവർഷ 3 ഇവരുടെ മകൻ) യുവരാജദേവന്റെ മകൾ കുന്ദകാദേവി(ഖോട്ടിഗദേവൻ ഇവരുടെ മകനാണ്) മൂത്ത ജ്യേഷ്ഠനായ കൃഷ്ണരാജാ 3നു ശേഷം രാജാവായത് ഖോട്ടിഗദേവനാണ്. അമോഘവർഷ നൃപതുംഗ കക്കരാജാ 2 ഖോട്ടിഗന്റെ അനുജൻ നിരുപമന്റെ മകനാണ്.

106 ശകം 896 ഗുണ്ടൂർ കാനറീസ് ലിഖിതം കക്കാലദേവ (കക്കരാജാ 2) അദ്ദേഹത്തിന്റെ സാമന്ത പെർമാനടി മാരസിംഹ 2 നോലംബകുലാന്തക, പാഞ്ചാലദേവ ഇവരുടെ കാലം. ശ്രീമുഖസംവത്സരം ആഷാഢദക്ഷിണായന സംക്രാന്തി ആദിത്യദിനം എഡി 973 ജൂൺ 22

107 ശ്രാവണബെലഗോള. ഇന്ദ്രരാജ 4 ന്റെ പ്രശസ്തി. (കൃഷ്ണരാജാ 3ന്റെ പൌത്രൻ).

ചിത്രഭാനു . ചൈത്രശുക്ല അഷ്ടമി സോമവാരം എഡി 982 മാർച്ച് 20.

## പടിഞ്ഞാറൻ ഗംഗരുടെ ലിഖിതങ്ങൾ:-

108 തഞ്ചാവൂർ സംസ്കൃതം കാനറീസ് പ്ലേറ്റുകൾ പടിഞ്ഞാറൻ ഗംഗ അരിവർമ്മ (ഹരി)മഹാരാജാധിരാജാ. ശകം 169 എഡി 246 പ്രഭവസംവത്സരം ഫാല്ഗുനഅമാവാസി ഭൃഗുവാരം രേവതിനക്ഷത്രം വൃഷഭലഗ്നം വൃദ്ധിയോഗം. ജാഹ്നവേയവംശം കാണ്വഗോത്രം
കൊങ്ങുണ്ണിവർമ്മധർമ്മമഹാരാജാധിരാജാവിന്റെ മകൻ മാധവമഹാരാജാധിരാജാ 1 ദത്തകസൂത്രവൃത്തി രചിച്ചു. അദ്ദേഹത്തിന്റെ മകൻ അരിവർമ്മമഹാരാജാധിരാജാ. തഞ്ചാവൂരിലെ സംഗീതപാരമ്പര്യവും കാമശാസ്ത്ര പാരമ്പര്യവും എത്ര പഴയതാണെന്നതിന് ഇത് തെളിവാണ്. ദത്തകസൂത്രവൃത്തേ പ്രണീതാ എന്ന് കിരിയമാധവ (മാധവ 2) എന്ന ഗംഗരാജാവിനാണ് പേരുള്ളത്. അദ്ദേഹം വിഷ്ണുഗോപന്റെ ഇളയ അനുജനായിരുന്നു. ഗംഗരാജാക്കന്മാരിൽ ദുർവ്വിനീതനടക്കമുള്ള മറ്റു കവികളേക്കാളെല്ലാം പ്രാചീനനാണ് ഇദ്ദേഹം.

109 ശകം 188 തകടൂർ സംസ്കൃതം, കാനറീസ് പ്ലേറ്റ് ഹരിവർമ്മ മഹാധിരാജാധിരാജാ തലവനപുരത്തുനിന്ന് പുറപ്പെടുവിച്ചത്.

വിഭവസംവത്സരം ഫാൽഗുനമാസം ശുദ്ധദശമി ഗുരുവാരം പുനർവസു നക്ഷത്രം

110 ഹരിഹർ സംസ്കൃതം കാനറീസ് പ്ലേറ്റുകൾ കൊങ്ങുണിവർമ്മ ധർമ്മമഹാരാജാധിരാജന്റെ മകൻ കൊല്ലാലരാജാവ് വിഷ്ണുഗോപമഹാരാജാധിരാജാ ജാഹ്നവീയവംശം. ശകം 272 എഡി 349 ആണ്. എഡി 246ലും എഡി 326ലും (തഞ്ചാവൂർ) തകടൂർ ലിഖിതം വിഷ്ണുഗോപന്റെ സഹോദരൻ അരിവർമ്മന്റേതാണ്. എഡി 349ലെ ഈ ലിഖിതം വിഷ്ണുഗോപന്റേതാണ്. സമുദ്രഗുപ്തനെ നേരിടാൻ ദക്ഷിണേന്ത്യയിലെ രാജാക്കന്മാരുടെ സംഘത്തിലെ അംഗമായിരുന്നു വിഷ്ണുഗോപനെന്ന് സമുദ്രഗുപ്തലിഖിതങ്ങളിലുണ്ട്. ചരിത്രം എത്ര കൃത്യമായിട്ടാണ് അക്കാലത്തു തന്നെ രേഖപ്പെടുത്തിയിരിക്കുന്നതെന്ന് ശ്രദ്ധിക്കുക. അടുത്ത ലിഖിതം കുറേക്കൂടി വ്യക്തമായി ദത്തകസൂത്രവൃത്തികാരൻ മാധവ 1 ആണെന്ന് പറയുന്നതിനാൽ അതിന്റെ പഴക്കം വീണ്ടും പിന്നോട്ട് പോകുന്നു.

111 ഗംഗ കൊങ്ങുണിവർമ്മ ധർമ്മമഹാരാജാധിരാജന്റെ മകൻ മാധവരാജാ 1 ദത്തകസൂത്രവൃട്ടികാരനാണ്. കൊങ്ങുണ്ണിവർമ്മന്റെ 29ആം വർഷത്തെ ലിഖിതമാണ് (ഏകോനത്രിംശ) വംശാവലി:- ജാഹ്നവീയവംശം കാണ്വീയനഗോത്രം കൊങ്ങുണ്ണിവർമ്മ

ധർമ്മമഹാരാജാധിരാജാ, മകൻ ദത്തകസൂത്രവ്യാഖ്യാതാവായ മാധവ രാജാ (1), മകൻ ഹരിവർമ്മരാജാ, മകൻ വിഷ്ണുഗോപാജാ, മാധവരാജാ 2, മകൻ കൊങ്ങുണ്ണിരാജാ (2).

112 മെർക്കാറ പ്ലേറ്റ് ശകം 338 എഡി 415 അവിനീതകൊങ്ങുണ്ണിവർമ്മ മഹാധിരാജാ. സംസ്കൃത, കാനറീസ് പ്ലേറ്റ്. മാഘമാസം സോമവാരം സ്വാതിനക്ഷത്രം ശുദ്ധപഞ്ചമി. വംശാവലിയിൽ ഇതിലും മാധവരാജാ 1 ആണ് ദത്തകസൂത്രവൃത്തികാരൻ. . അവിനീതവർമ്മനുശേഷം സഹോദരീപുത്രനായ കദംബ കൃഷ്ണവർമ്മ മഹാധിരാജനാണ് ഭരിച്ചത്. എന്നു കാണാം. (കേരളത്തിൽ കദംബഭരണം വരാനുള്ള കാരണം ഇതാണ്.)

113 ബാംഗളൂർ മ്യൂസിയം പ്ലേറ്റ് കൊങ്കണിവർമ്മമഹാരാജാവിന്റെ 3ആം വർഷം. ശ്രാവണമാസം അമാവാസി. വംശാവലിഃ-

1 കൊങ്ങുണിവർമ്മ ധർമ്മമഹാരാജാധിരാജാ
2 മാധവവർമ്മമഹാരാജാധിരാജാ 1 എന്ന ദത്തകസൂത്രകാരൻ

3 ഹരിവർമ്മമഹാദിരാജാ

4 മകൻ വിഷ്ണുഗോപമഹാധിരാജാ

5 മാധവമഹാധിരാജാ 2

6 മകൻ കൊങ്ങുണിമഹാരാജനും സഹോദരീ പുത്രൻ കദംബകൃഷ്ണവർമ്മമഹാധിരാജനും 7 മകൻ ദുർവ്വിനീതകൊങ്ങണിമഹാരാജാ

8 മകളുടെ മകൻ പുന്നാടിലെ രാജാ സ്കന്ദ വർമ്മൻ.

114 മല്ലൊഹള്ളി പ്ലേറ്റ് ദുർവിനീത കൊങ്കണി വൃദ്ധരാജന്റെ 35ആം വർഷം മാധവരാജാ 2 വിനു ശേഷമുള്ളള വംശാവലി തരുന്നു. മ3ധ വരാജാ 2 വിന്റെ മകൻ അവിനീതൻ , സഹോദരീപുത്രന് കദംബരാജാ കൃഷ്ണവ ർമ്മമഹാരാജാ, മകൻ ദുർവ്വിനീതൻ മകളുടെ ഭർത്താവ് പുന്നാടിലെ സ്കന്ദവർമ്മൻ. (കന്തവർമ്മ)

115 ശകം 635 ഹല്ലേഗേരേ പ്ലേറ്റ് ശിവമാര 1 പൃഥ്വീ കൊങ്കണിമഹാരാജാ നവകാമന്റെ 34ആം വർഷം പല്ലവയുവരാജന്റെ മക്കളായ, പല്ലവാധിരാജന്മാരായ ജയനും വൃദ്ധിയും അപേക്ഷിച്ച പ്രകാരം തലവനപുരത്തുനിന്ന്.

മാധവമഹാരാജാ 2 വിന്റെ പരമ്പര കുറേ ക്കൂടി വിശദമായി പറയുന്നു. 113ലെ വംശാവലി നോക്കുക. ഏഴാംതലമുറയിലെ ദുർവിനീതകൊങ്കണിമഹാരാജാ കിരാതാ ർജ്ജുനീയത്തിന്റെ 15 സർഗ്ഗത്തിന് ഭാഷ്യം രചിച്ചു. വഡ്ഡകഥ.

പാണിനിവ്യാകരണത്തിനുള്ള ശബ്ദവൃത്തി ഇവയും ഇദ്ദേഹത്തിന്റെ സഭയിലാണ് രചിച്ചത്. അദ്ദേഹത്തിന്റെ മകൻ മുഷ്കര വൃദ്ധരാജാ. . അദ്ദേഹത്തിന്റെ മകൻ ശ്രീവി ക്രമകൊങ്കണിമഹാരാജാ സിന്ധുരാജാവിന്റെ പുത്രിയിലുണ്ടായ മകനാണ്. ശ്രീവിക്രമന്റെ മകൻ ഭൂവിക്രമകൊങ്കണിമഹാരാജാധി രാജാ ശ്രീവല്ലഭ വേലാന്തയിലെ പല്ലവരെ തോൽപ്പി ച്ചു. അദ്ദേഹത്തിന്റെ അനുജൻ ശിവമാര 1 പൃഥ്വീകൊങ്കണിമഹാരാജാ നവകാമ

8 ആം തലമുറ ദുർവ്വിനീതപുത്രൻ മുഷ്കര വൃദ്ധരാജാ

9 ആം തലമുറ ശ്രീവിക്രമകൊങ്കണി മഹാരാ ജാ (മുഷ്കരന് സിന്ധുരാജകുമാരിയിലുണ്ടായ മകൻ)

10ആം തലമുറ ഭൂവിക്രമ ശ്രീവല്ലഭനും അനു ജൻ ശിവമാര 1 പൃഥ്വീകൊങ്കണി എന്ന നവ കാമനും ശിവമാരൻ ഗജമതകൽപ്പന എന്ന് ഗജശാസ്ത്രപരമായ ഗ്രന്ഥം രചിച്ചു. ശകം 635ലാണ് ശിവമാര 1 ന്റെ ഈ ലിഖിതം. എഡി 712 . രണ്ടാം ചോള, ചേരരാജാ ക്കന്മാരുടെ മുമ്പ് ദക്ഷിണേന്ത്യ അടക്കിഭരി ച്ചിരുന്നവരുടെ ചരിത്രമാണിത്. കൃത്യമായി ഓരോ രാജാവും അതാതു കാലത്ത് വംശാ വലി എഴുതിവെച്ചിരുന്ന ചരിത്രബോധമാണ് ശ്രദ്ധിക്കേണ്ടത്.

116 എരേഗംഗന്റെ ഗ്രാന്റ് ഭൂവിക്രമന്റെ അനുജൻ നവകാമ കൊങ്കണിവർമ്മ ധർമ്മമഹാരാജാധിരാജ വരെയുള്ള വംശാവലി തരുന്നു.

117 ശകം 672 ജാവലി പ്ലേറ്റ് ശ്രീപുരുഷ പൃഥ്വീകൊങ്ങുണ്ണിമഹാരാജാവിന്റെ 25ആം ഭരണവർഷം.മണ്ണേഗ്രാമത്തിൽ നിന്ന്. വൈശാഖശുക്ലപക്ഷം ദശമി ഉത്തരഫാൽഗുനി നക്ഷത്രം സോമവാരം വൃഷഭരാശീസംക്രാന്തി. എഡി 750 ഏപ്രിൽ 20 ശിവമാരന്റെ മകന്റെ മകൻ ശ്രീപുരുഷ പൃഥ്വീകൊങ്ങുണ്ണി മഹാരാജാ കൂടി ഉണ്ട്. വംശാവലിയിൽ

118 ശകം 684 ശ്രീപുരുഷപൃഥ്വീകൊങ്കണി മഹാരാജാ മാന്യപുരത്തിൽ നിന്ന് .വൈശാഖം പൌർണ്ണമി സോമഗ്രഹണം വിശാഖം നക്ഷത്രം ശുക്രവാരം. എഡി 761 ഏപ്രിൽ 24

119 ശകം 698 ദേവരഹല്ലി (പഴയ നാഗമംഗലം) പ്ലേറ്റ്. ശ്രീപുരുഷപൃഥ്വീകൊങ്കണിയുടെ 50ആം ഭരണവർഷത്തിലെ ഗ്രാന്റ് . മാന്യപുരത്തുവെച്ച് ബാണവംശത്തിലെ പരമഗുല പൃഥ്വീ നിർഗുണ്ഡരാജാ (ദുന്ദു നിർഗ്ഗുണ്ടയുവരാജാവിന്റെ മകൻ) അപേക്ഷിച്ചതനുസരിച്ച് ശ്രീപുരത്ത് പൃഥ്വീനിർഗുണ്ടരാജാവിന്റെ പത്നി കുന്ദാച്ചി (സഗരവംശത്തിലെ മരുവർമ്മപുത്രി) പണിത ജൈനക്ഷേത്രത്തിനുള്ള ദാനം. വിജയൈശ്വര്യസംവത്സരം .ജൈനഗുരു ചന്ദ്രനന്ദി, ശിഷ്യൻ കുമാരനന്ദി, ശിഷ്യൻ

കീർത്തിനന്ദി ശിഷ്യൻ വിമലചന്ദ്രാചാര്യ ഇവരെ പറയുന്നു.

120 ശകം 261 കൽബാവി സംസ്കൃത, കാനറീസ് ലിഖിതം ഗംഗ മഹാമണ്ഡലേശ്വര കുംഭരശ കുവലാലപ്രഭു നേരത്തേ ഗംഗമഹാമണ്ഡലേശ്വര സൈഗോത്തപെർമാനടി ശിവമാര 2 കുവലാലപ്രഭു (അമോഘവർഷന്റെ സാമന്ത) കൊടുത്ത ദാനം പുനരുദ്ധരിച്ചു. വിഭവം സംവത്സരം പൌഷ്യബഹുലചതുർദ്ദശി സോമവാരം ഉത്തരായനസംക്രാന്തി. കാരേയഗണത്തിൽ മല്ലാപാനവയ, ഗുണകീർത്തി, നാഗചന്ദ്രമുനീന്ദ്ര, ജിനചന്ദ്ര, ശുഭകീർത്തി, ദേവകീർത്തിഗുരു ഇവരെ പറയുന്നു.

121 ഗളികേക്കേരേ പ്ലേറ്റ് ഗംഗ രണവിക്രമയ്യ. ഭൂവിക്രമപുത്രൻ ശിവമാര 1, അദ്ദേഹത്തിന്റെ മകന്റം മകൻ ശ്രീപുരുഷ, മകന് ശിവമാര 2, കൊങ്കുണ്ണിമഹാരാജാധിരാജനെ രാഷ്ട്രകൂട ഗോവിന്ദനും പല്ലവനന്ദിവര്മ്മനും രാജാവാക്കി അഭിഷേകം ചെയ്തു. അദ്ദേഹത്തിന്റെ സഹോദരൻ വിജയാദിത്യ, മകൻ രാജമല്ല. അദ്ദേഹത്തിന്റെ മകൻ രണവിക്രമയ്യ. (123ൽ രണവിക്രമയ്യന്റെ മകനാണ് രാജമല്ല)

122 ഗുഡിഗേരേ ലിഖിതം മഹരാജാ മാരസ്സാൽബയുടെ കീഴിൽ ഗുഡിഗേരേ ഭരിക്കുന്ന ദദിഗരശ . ശുഭചന്ദ്രപണ്ഡിതന്റെ പേരും ലിഖിതത്തിലുണ്ട്.

123 വള്ളിമലൈ ലിഖിതം ഗ്രന്ഥലിപി രാജമ ല്ലൻ നിർമ്മിച്ച , ഒരു ജൈനഗുഹയെ പറയു ന്നു. ശിവമാരപുത്രൻ ശ്രീപുരുഷ, പുത്രൻ രണവിക്രമ, പുത്രൻ രാജമല്ല.

124 ദൊദ്ദഹുണ്ടി ലിഖിതം കൊവലാലരാജാ നന്ദഗിരിരാജാവ് ഗംഗ നീതിമാർഗ്ഗ കൊങ്കുണി വർമ്മധർമ്മമഹാരാജാധിരാജാവിന്റെ മരണം രേഖപ്പെടുത്തുന്നു. മൂത്ത മകൻ സത്യവാക്യ പെരുമാനടി അഗ്ഗമയ്യക്ക് കൊടുത്ത ഗ്രാന്റ്.

125 ശകം 809 ബിലിയൂർ ലിഖിതം സത്യവാ ക്യകൊങ്കുണ്ണിവർമ്മ ധർമ്മമഹാരാജാധിരാജ പെർമാനടിയുടെ (കൊവലാല, നന്ദിഗിരി ഇവ ഭരിക്കുന്നു) 1ആം ഭരണവർഷം. ഫാൽഗുനത്തിലെ പഞ്ചമി. എഡി 886

126 ബേഗൂർ ഗംഗരാജാവ് എരേയപ്പരശ , നോലംബരാജാ അയ്യപ്പദേവന് വീരമഹേന്ദ്ര നോട് യുദ്ധം ചെയ്യാനായി നാഗത്തരൻ നയിക്കുന്ന സൈന്യം കൊടുത്തു. നാഗത്തരൻ കൊല്ലപ്പെട്ടു. എരേയപ്പ ഇരുഗന് നാഗത്തര യുടെ സ്ഥാനവും സൈന്യവും കൊടുത്തു.

127 ശകം 860 സൂദി പ്ലേറ്റ് ബുടുക 2 സത്യ നീതിവാക്യകൊങ്കുണിവർമ്മധർമ്മമഹാരാജാ ദിരാജാവിന്റെ. . തന്റെ പരിവാരത്തിലെ ദേവലാംബ നിർമ്മിച്ച ജൈനാലയത്തിനുള്ള ദാനം.പുരികരത്തിൽ നിന്ന്. കാർത്തികമായ

നന്ദീശ്വരശുക്ലപക്ഷഅഷ്ടമി ആദിത്യവാരം. എഡി 937 ഭൂവിക്രമന്റെ വംശാവലിഃ- തലമുറ 10 ഭൂവിക്രമ,

11 ശിവമാര 1,

12 ശ്രീപുരുഷകൊങ്കിണി വർമ്മ,

13 ശിവമാര 2, കൊങ്കുണിവർമ്മസൈഗോത്ത, 14 അനുജൻ വിജയാദിത്യ,

15 വിജയാദിത്യന്റെ മകൻ രാജമല്ല,1, സത്യ വാക്യ കൊങ്കുണിവർമ്മ.

16 മകൻ എരേഗംഗ,1, നീതിമാർഗ്ഗകൊങ്കുണി വർമ്മ,

17 മകൻ രാജമല്ല 2 , സത്യവാക്യകൊങ്കിണി വർമ്മ, ഇളയ സഹോദരൻ ബുടുഗ 1 ഗുണദുത്തരാംഗ രാഷ്ട്രകൂട അമോഘവർഷന്റെ മകൾ അബ്ബലബ്ബയെ വിവാഹം കഴിച്ചു,

18 മകൻ എരേഗംഗ 2 നീതിമാർഗ്ഗ കൊങ്കു ണിവർമ്മ കൊമാരവേടങ്ക (എരേയപ്പൻ നെറ്റിയിൽ പട്ടബന്ധം ചാർത്തിച്ചു),

19 മകൻ നരസിംഹസത്യവാക്യകൊങ്കുണി വർമ്മ, വീരവേടങ്ക,

20 മകൻ രാജമല്ല 3 നീതിമാർഗ്ഗകൊങ്കുണി വർമ്മ കച്ചേയഗംഗ, അനുജൻ ബുടുഗ 2 സത്യനീതിവാക്യകൊങ്കണിവർമ്മ നന്നീയ ഗംഗ, ജഗദുത്തരാംഗ, ഗംഗാനാരായണ .

അമോഘവർഷ 3 ബദ്ധേഗയുടെ മകളെ (ദാഹലയിലെ ത്രിപുരി) വിവാഹം ചെയ്തു, ബദ്ധേഗയുടെ മരണത്തോടെ രാഷ്ട്രകൂടരാജാവ് കൃഷ്ണ 3 ആയി. ഇത് അചലപുരത്തെ കക്കരാജാ, ബനവാസിയിലെ ബിജ്ജദന്തിവ ർമ്മൻ, രാജവർമ്മൻ, നൊലുവുഗിരി ദാമരി, നാഗവർമ്മൻ എന്നിവരെ ഭയപ്പെടുത്തി. ചോള രാജാദിത്യനെ തോൽപ്പിച്ച് തഞ്ചാപുരി പ്രതിരോധിച്ചു.

ഗംഗന്മാരുടെ 1 മുതൽ 20 തലമുറവരെയുള്ള ലിസ്റ്റ് ഇപ്രകാരം കിട്ടി.

128 അടക്കൂർ പെർമാനടി ബുടുക 2 സത്യ വാക്യകൊങ്കുണിവർമ്മധർമ്മഹാരാജാധിരാജാ ശകം 872 എഡി 949

129 ലക്ഷ്മേശ്വർ ക്ഷേത്രലിഖിതം മാരസിംഹ 2 സത്യവാക്യകൊങ്കുണിവർമ്മ ധർമ്മമഹാരാ ജാധിരാജാ . വിഭവസംവത്സരം ശകം 890

130 ഹെബ്ബാൽ കാനറീസ് ലിഖിതം മാരസിംഹ 2 സത്യവാക്യകൊങ്കുണിവർമ്മ ധർമ്മമഹാരാജാധിരാജാ കോലാലപുരപ്രഭു നന്ദഗിരിനാഥൻ തന്റെ മുത്തശ്ശിയും ബുടുഗ 2ന്റെ അമ്മയുമായ ബുജ്ജബ്ബരശിയോടു കൂടി ചെയ്ത ദാനം. ശകം 896 ഭാവസംവ ത്സരം ഫാൽഗുനം ശുദ്ധപഞ്ചമി ബൃഹസ്പ തിവാരം. എഡി 975 ഫെബ്രുവരി 18

കൃഷ്ണ 2 വിന്റെ ഭരണകാലത്ത് ബഡ്ഡുഗദേവ അമോഘവർഷ 3 മകൾ രേവകനിമ്മതിയെ (കണ്ണരദേവ കൃഷ്ണ 3 യുടെ ജ്യേഷ്ഠത്തി) പെർമാനടി ഭൂതയ്യക്ക് നൽകി. അവരുടെ മകൻ മരുളദേവൻ ബിജ്ജബ്ബേയെ വിവാഹം ചെയ്തു. അവരുടെ മകൻ രാച്ചഗംഗ. . ബഡ്ഡു ഗദേവന്റെ മരണശേഷം ഭൂതയ്യയുടെ കള്ളബ്ബര ശിയിലുണ്ടായ മകൻ മാരസിംഹ 2 നോലം ബകുലാന്തകനാണ് രാജ്യം ഭരിച്ചത്.

131 ശ്രാവണബലഗോള മാരസിംഹ 2 സത്യ വാക്യകൊങ്കുണിവർമ്മ നോലംബകുലാന്തകൻ മരിച്ച ശേഷം മരണം രേഖപ്പെടുത്തിയത്. രാഷ്ട്രകൂട കൃഷ്ണരാജന്റെ രാഷ്ട്രകൂടരാജ്യത്തി ന്റെ ഉത്തരഭാഗം കീഴടക്കി ഇന്ദ്രരാജ 4 നെ കിരീടം ധരിപ്പിച്ചു. വജ്ജലനെ തോൽപ്പിച്ചു. ശബരമുഖ്യൻ നരഗനെ നശിപ്പിച്ചു. ചാലൂക്യ രാജാദിത്യനെ തോൽപ്പിച്ചു. ബങ്കാപുരത്ത് ജൈനഗുു അജിതസേനനു മുന്നിൽ സല്ലേഖന മരണം കൊണ്ട് ആത്മഹത്യ വരിച്ചു.

132 മുൽഗുണ്ട് ലിഖിതം ഗംഗ പാഞ്ചാലദേവ സത്യവാക്യകൊങ്കുണിവർമ്മ ധർമ്മമഹാരാജാ ധിരാജാ കുവലാലപുരീശ്വര, നന്ദഗിരിനാഥ. നോലംബകുലാന്തകമാരസിംഹ 2 നു ശേഷം രാജാവായി. ശകം 897 യുവസംവത്സരം ഭാദ്രപാദബഹുലദ്വിതീയ ബൃഹസ്പതിവാരം കന്യാസംക്രാന്തി. എഡി 975 ആഗസ്ത് 26

133 ശകം 899 എഡി 976 പെഗ്ഗുഊർ ലിഖിതം രാച്ചമല്ല 2 പെർമാനടി സത്യവാക്യകൊങ്കിണിവർമ്മധർമ്മമഹാരാജാ കോലാലപ്രഭു നന്ദഗിരീശ്വര. അനുജൻ രാക്ഷസനെയും പറയുന്നു. ഈശ്വരസംവത്സരം ഫാൽഗുനശുക്ലപക്ഷത്തിലാണ്.

134 ശ്രാവണബലഗോള ബായിഗന്റെ സ്മൃതിഫലകം . അദ്ദേഹം ഗംഗയുവരാജാവ് രാക്ഷസന്റെ പ്രത്യേകം അംഗരക്ഷകനാണ്.

135 ശ്രാവണബലഗോള ലോകവിദ്യാധരന്റെ ഭാര്യ ഗുണ്ടി തന്റെ സഹോദരീഭർത്താവ് ബായിഗ യുദ്ധത്തിൽ വീരമൃത്യു വരിച്ചപ്പോൾ നാട്ടിയ സ്മൃതിഫലകം

136 ശ്രാവണബലഗോള. ഗംഗ ജഗദേകവീര മാാരസിംഹ 2 ന്റെ സൈന്യാധിപൻ ചാവുണ്ഡരാജാവിന്റെ നേട്ടങ്ങളെ അനുസ്മരിക്കുന്ന രേഖ. രാഷ്ട്രകൂടഇന്ദ്രരാജ 4ന്റെ സൈന്യത്തിന്റെ നായകനായി ജഗദേകവീരനു വേണ്ടി പോരാടിയ അദ്ദേഹം പാതാളമല്ലന്റെ അനുജൻ വജ്ജലദേവനെ ജയിച്ചു. നോലംബരാജാവുമായി യുദ്ധം ചെയ്തു. ബ്രഹ്മക്ഷത്രവംശജനാണ്.

137 ശ്രാവണബലഗോള. ഗംഗരാച്ചമല്ല 2 ന്റെ മന്ത്രി ചാമുണ്ഡരായ ഗോമതേശ്വരന്റെ പ്രതിമ

ഉണ്ടാക്കിച്ചു. ബൊപ്പ സുജനോത്തംസ പ്രശ സ്തി രചിച്ചു.

138 ശ്രാവണബലഗോള ചാമുണ്ഡന്റെ മകൻ അജിതസേനനെന്ന ജൈനഗുരുവിന്റെ ഗൃഹ സ്ഥശിഷ്യനായിരുന്നു. അദ്ദേഹം നിർമ്മിച്ച ജൈനാലയത്തിന്റെ അടിത്തറമേലുള്ള ലിഖി തം.

139 ശ്രാവണബലഗോള . ചാമുണ്ഡരാജ ഗംഗരാജ ഇവരുടെ പേരുകളുള്ള ചെറിയ ലിഖിതം.

## കല്യാണിയിലെ പടിഞ്ഞാറൻ ചാലൂക്യ രും അവരുടെ സാമന്തരും:-

140 ഗഡഗ് തൈല 2 പടിഞ്ഞാറൻ ചാലൂക്യഭ രണം പുനസ്ഥാപിച്ച രേഖ. വിക്രമാദിത്യ 4 ന്റേയും ബൊന്ദാദേവിയുടേയും മകനാണ് തൈല 2. രാത്തന്മാരെ നശിപ്പിച്ചു, പരമാര മുഞ്ജനെ വധിച്ചു, ഗംഗപാഞ്ചാലന്റെ ശിരസ്സ് യുദ്ധത്തിൽ എടുത്തു,
ചാലൂക്യചക്രവർത്തിയായി ശകം 895 ശ്രീമു ഖസംവത്സരം മുതൽ 24 വർഷം ഭരിച്ചു. എഡി 972 മുതൽ 24 വർഷം.

141 ശകം 902 ബെൽഗാമിലെ സോഗൽ ലിഖിതം തൈല 2 കാലം സാമന്തൻ രാത്ത കാർത്തവീര്യ 1 കൌഡിരാജ്യത്തെ ഗവർണ്ണർ.

വിക്രമസംവത്സരം ആഷാഢം അമാവാസി ആദിവാരം സൂര്യഗ്രഹണം

142 സൌന്ദത്തി ലിഖിതം കാനറീസ് തൈലപ 2 ഭരണകാലം. രത്ത മഹാസാമന്ത ശാന്തിവർമ്മൻ (ശാന്ത) . പൃഥ്വീവീരാമപുത്രനായ പിത്തുഗ അജവർമ്മനെ പരാജയപ്പെടുത്തി. അദ്ദേഹത്തിന്റെ മകനാണ് ശാന്തിവർമ്മൻ. ശകം 0-2 എഡി 980 ഡിസംബർ 23 വ്യാഴം വിക്രമസംവത്സരം പൌഷ്യശുദ്ധദശമി ഉത്തരായനസംക്രാന്തി.

143 ശകം 904 നിൽഗുണ്ട് ലിഖിതം ചാലൂക്യ മഹാരാജാധിരാജാ തൈലപആഹവമല്ല (തൈല 2) കാലം. പരമാര മുഞ്ജനെന്ന ഉൽപ്പല നടക്കം നിരവധി രാജാക്കന്മാരെ തോൽപ്പിച്ചു. സാമന്തൻ ശോഭനൻ കണ്ണപ്പന്റെ സഹോദരനും പിൻഗാമിയുമായിരുന്നു. ചിത്രഭാനുസംവത്സരം ഭാദ്രപദമാസം സൂര്യഗ്രഹണദിനം. എഡി 982 സപ്തംബർ 20.

144 ശകം 911 (912) ഭൈരമട്ടി കാനറീസ് ലിഖിതം. ചാലൂക്യ തൈലപ 2 , നാഗവംശത്തിലെ കമ്മയ്യരശന്റെ മകൻ സിന്ധപുലികാലനെന്ന ഭോഗവതിരാജാവ്,ഇവരാണ് ഭരിക്കുന്നത്. വിക്രിതസംവത്സരം

145 തലഗുണ്ട് കാനറീസ് ലിഖിതം തൈലപ ആഹവമല്ല (തൈല 2 )കാലം. സാമന്തൻ

ഭീമരശൻ. ശകം 919 ഹേമലംബസംവത്സരം ഞായർ അശ്വായുജം ശുദ്ദപഞ്ചമി എന്നും വൈശാഖകൃഷ്ണാഷ്ടമി എന്നും ഉണ്ട്. ഇത് എഡി 997 മേയ് 2 നായിരുന്നു.

146 ശകം 924 ഗഡഗ് കാനറീസ് ലിഖിതം ചാലൂക്യ ഇരവബേഡംഗസത്യാശ്രയനും മഹാസാമന്ത ശോഭനരശനും . ശുഭകൃത് സംവത്സരം ചൈത്രശുദ്ധപഞ്ചമി ആദിത്യവാരം. എഡി 1002 മാർച്ച് 22

147 ശകം 928-ഗുഡികട്ടി കാനറീസ് കദംബ ലിഖിതം. ചാലൂക്യ യുവരാജ ജയ സിംഹ 2 കാലം. സാമന്ത കദംബ (ഗോവ യിലെ) മഹാമണ്ഡലേശ്വര ഷഷ്ഠദേവ 1. ഗജദ്വിനിധി (829 -തിരിച്ചിട്ട് 928 ആണ് ശരിയായ ശകവർഷം) പ്ലവംഗസംവത്സരം

148 ശകം 930 മുനവല്ലി കാനറീസ് ലിഖിതം ചാലൂക്യ ഇരിവബേഡംഗ സത്യാശ്രയ. ശ്രാവണം ബഹുലഷഷ്ഠി സോമവാരം. എഡി 1008 ജൂലൈ 26

149 ശകം 930 ഖാരേപത്തൻ പ്ലേറ്റ് ശിലാര മാമ്ഡലിക രാത്തരാജ , ചാലൂക്യ ഇരൈവ ബേഡംഗ സത്യാശ്രയന്റെ സാമന്തൻ. എഡി 1007

150 ശകം 930 കൌത്തേം പ്ലേറ്റ് ചാലൂക്യ മഹാരാജാധിരാജാ വിക്രമാദിത്യ 5 ത്രിഭുവ

നമല്ല കൊാപുരത്തെ കോടിതീർത്ഥത്തിലെ ദാനരേഖ. സൌമ്യസംവത്സരം പൌർണ്ണമി സോമഗ്രഹണം. എഡി 1009 ഒക്ടോബർ 6 ചന്ദ്രഗ്രഹണം.

ചാലൂക്യവംശാവലിഃ- അയോദ്ധ്യയിലെ 59 രാജാക്കന്മാർക്കുശേഷം ജയസിംഹവല്ലഭൻ 1 രാഷ്ട്രകൂട കൃഷ്ണന്റെ മകൻ ഇന്ദ്രനെ തോൽപ്പിച്ചു. ജയസിംഹന്റെ മകൻ രണരാഗ, മകൻ പുലകേശി 1, (വാതാപിപുരി) മകന് കീർത്തിവർമ്മൻ 1, അനുജൻ മംഗളീശ, ജ്യേഷ്ഠന്റെ മകൻ പുലികേശി 2 സത്യാശ്രയ ഹർഷവർദ്ധനനെ പരാജയപ്പെടുത്തി. മകൻ നെദമാരി, മകൻ ആദിത്യവർമ്മൻ,മകൻ വിക്രമാദിത്യ 1, മകൻ യുദ്ധമല്ല, മകൻ വിജയാദിത്യ, മകൻ വിക്രമാദിത്യ 2, മകൻ കീർത്തിവർമ്മൻ 2, വിക്രമാദിത്യന്റെ സഹോദരൻ ഭീമൻ, അദ്ദേഹത്തിന്റെ മകൻ കീര്ത്തിവർമ്മ 3, അദ്ദേഹത്തിന്റെ മകൻ തൈല 1, മകൻ വിക്രമാദിത്യ 3, മകൻ ഭീമ, മകൻ അയ്യനൻ കൃഷ്ണന്റെ മകളെ വിവാഹം ചെയ്തു. അവരുടെ മകനാണ് വിക്രമാദിത്യ 4. അദ്ദേഹം ചോദി ലക്ഷ്മണന്റെ മകൾ ബൊന്താദേവിയെ വിവാഹം ചെയ്തു. അവരുടെ മകൻ തൈല 2 കർക്കരയിലെ രാഷ്ട്ര കൂടരെ ജയിച്ചു. (കക്കരാജാ 2, രണസ്തംഭ ഇവരെ ജയിച്ച് പരമാര മുഞ്ജനെന്ന ഉൽപ്പ

ലനെ തടവിലിട്ടു) രാഷ്ട്രകൂട ബമ്മഹരാത്ത ന്റെ മകൾ  ജക്കവ്വെയെ വിവാഹം ചെയ്തു. അവരുടെ മകൻ ഇരൈവബേഡംഗസത്യാശ്ര യൻ. . അനുജൻ യശോവർമ്മൻ ഭാഗ്യവതി യെ വിവാഹം ചെയ്തു. അവരുടെ മകൻ വിക്രമാദിത്യ 5.

151 ശകം 940 ബലഗാവേ ലിഖിതം. ചാലൂ ക്യ ജയസിംഹ 2 ജഗദേകമല്ല.

152 ശകം 941 ബലഗവേ ലിഖിതം. ജയസിം ഹ 2. ജഗദേകമല്ല. ഭോജനാകുന്ന താമരക്ക് സൂര്യനും രാജേന്ദ്രചോളനെന്ന ആനക്ക് സിം ഹവുമെന്ന് വിശേഷണം. ഇരൈവബേഡംഗ ന്റെ ഒരു മകൻ മഹാമണ്ഡലേശ്വര കുന്ദമരശ അദ്ദേഹത്തിന്റെ സാമന്തനാണ്.
സിദ്ധാർത്ഥിസംവത്സരം പുഷ്യം ശുക്ലപക്ഷം ഉത്തരായനസംക്രാന്തി ആദിത്യദിനം

153 ബേലൂർ കാനറീസ് ലിഖിതം ചാലൂക്യ ജയസിംഹ 2 ജഗദേകമല്ലനും ജ്യേഷ്ഠത്തി അക്കദേവിയും. അക്കദേവിയുടെ അച്ഛൻ ദശവർമ്മനും അമ്മ ബാഗലദേവിയുമാണ്. ജ്യേഷ്ഠൻ വിക്രമാദിത്യ 5 ത്രിഭുവനമല്ലനാ ണെന്നും ലിഖിതം പറയുന്നുണ്ട്. (യശോവ ർമ്മനും ഭാഗ്യവതിയുമാണ് വിക്രമാദിത്യ 5 ന്റെ മാതാപിതാക്കൾ. ഇവരാകണം ദശവർമ്മ നും ബാഗലദേവിയുമെന്ന് ഇവിടെ പറയപ്പെട ട്ടവർ).

154 ശകം 946 മിരജ് പ്ലേറ്റ്. ചാലൂക്യമഹാരാ ജാധിരാജാ ജയസിംഹ 2 ജഗദേകമല്ല കൊല്ലാ പുരത്തുനിന്ന്. രക്താക്ഷിസംവത്സരം വൈശാ ഖപൌർണ്ണമി ആദിത്യവാരം. എഡി 1024 ഏപ്രിൽ 26. വംശാവലിയിൽ വിക്രമാദിത്യ 5 വരെ തന്ന്, അദ്ദേഹത്തിന്റെ അനുജനാണ് ജയസിംഹ 2 ജഗദേകമല്ല എന്ന് പറഞ്ഞിട്ടു ണ്ട്.

155 തലഗുണ്ട കാനറീസ് ലിഖിതം. ജയസിംഹ 2 ജഗദേകമല്ല. വിഭവസംവത്സരം പുഷ്യശുദ്ധ പഞ്ചമി സോമവാരം ഉത്തരായനസംക്രാന്തി. എഡി 1028 ഡിസംബർ 23. ശകം 955

156 ഭൈരമ്മത്തി കാനറീസ് സിന്ധലിഖിതം. ജയസിംഹ 2 ജഗദേകമല്ലനും മഹാസാമന്ത സിന്ധ നാഗുത്തിയരശ (നാഗാദിത്യ, നാഗാത്യ) നും ഇദ്ദേഹം ഭഗവതിരാജാവും പുലികാല ന്റെ മകനുമാണ്. ശ്രീമുഖസംവത്സരം നാഗാ ഗിത്യനുശേഷം പോലസിന്ധനും, മഹാമണ്ഡലീ ശ്വര സേവ്യരശനും ചാലൂക്യസോമേശ്വര 2 ന്റെ സാമന്തനായിരുന്നു എന്ന് പരാമർശമു ണ്ട്.

157 ബലഗാവേ ലിഖിതം ഡയസിംഹ 2 ജഗദേകമല്ല പൊത്തലിക്കേരേ നിന്ന്. ശകം 957 യുവസംവത്സരം പുഷ്യം പൌർണ്ണമി ഉത്തരായനസംക്രാന്തി. വ്യതീപാതം ആദിത്യ വാരം. ഇതിനുശേഷം പടിഞ്ഞാറൻ ഗംഗ

രാജാവിന്റെ ദാനമുണ്ട്. ആ ഭാഗം വായിക്കാനാവാത്ത വിധം മാഞ്ഞിരിക്കുന്നു.

158 ശകം 962 മന്തൂർ കാനറീസ് ലിഖിതം. പൊത്തലക്കേരേ നിന്ന് ചാലൂക്യജയസിംഹ 2 ജഗദേകമല്ല. സാമന്തൻ ലട്ടലൂരപ്രഭു രത്ത മാഹിഷ്മന്ത എരേയമ്മരശ (എരേഗ). വിക്രമസംവത്സരം മാര്ഗ്ഗശീർഷശുദ്ധപഞ്ചമി ആദിത്യവാരം.

159 ശകം 966 ഹൂലികാനറീസ് ലിഖിതം. ചാലൂക്യസോമേശ്വര 1 താരണസംവത്സരം പുഷ്യശുദ്ധദശമി ആദിവാരം ഉത്തരായനസംക്രാന്തി. എഡി 1043 ഡിസംബർ 23.

160 താൽഗുണ്ട് ലിഖിതം സോമേശ്വര 1 ത്രൈലോക്യമല്ലനും സാമന്തൻ മഹാമണ്ഡലേശ്വര സിംഗണദേവനും. പാർത്ഥിവസംവത്സരം പുഷ്യശുക്ലപക്ഷം ദശമി ഞായർ ഉത്തരായനം. ശകം 967 എഡി 1044)

161 ബലഗാംവേ കാനറീസ് ലിഖിതം സ്മൃതി ഫലകം ചാലൂക്യസോമേശ്വര 2. ത്രൈലോക്യമല്ലകാലം. സാമന്ത മഹാമണ്ഡലേശ്വര ചാവുണ്ഡരായ ശകം 968 വ്യയസംവത്സരം ബുധൻ മാർഗ്ഗശീർഷശക്ലപഞ്ചമി. എഡി 1046 നവംബർ 14

162 ബലഗാംവേ കാനറീസ് ലിഖിതം സ്മൃതി ഫലകം ചാലൂക്യസോമേശ്വര 2. ത്രൈലോക്യ

മല്ലകാലം. സാമന്ത മഹാമണ്ഡലേശ്വര ചാവു ണ്ഡരായ വനവാസിയുടെ പ്രഭു.

ശകം 970 സർവ്വാധാരിസംവത്സരം ജ്യേഷ്ഠ ശുദ്ധത്രയോദശി ആദിത്യവാരം. എഡി 1047)

163 ശകം 970 സൌന്ദത്തി .
ചാലൂക്യസോമേശ്വര 1 ത്രൈലോക്യമല്ലനും സാമന്തൻ രട്ടമഹാസാമ്നത അങ്കനും.
സർവ്വാധാരി സംവത്സരം പുഷ്യത്തിലെ കൃഷ്ണപക്ൽസപ്തമി ഞായറാഴ്ച ഉത്തരായനം. എഡി 1047.

164 ഗുഡികട്ടി കദംബലിഖിതം. സോമേശ്വര 1 , സാമന്തൻ കൊങ്കണരാജാവ് കദംബ ജയകേ ശിൻ 1. നന്ദനസംവത്സരം. ശകം 973

165 ശകം 975 കേലവാഡി ലിഖിതം.
സോമേശ്വര 1 ത്രൈലോക്യമല്ല, സാമന്തൻ ദണ്ഡനായക ഭോഗദേവരശ . ഭോഗദേവര ശന്റെ മരുമകനായ മന്ത്രി സുപ്പരശന്റെ ഗ്രാന്റ്.
വിജയസംവത്സരം ഉത്തരായനസംക്രാന്തി

166 ബലഗാവേ ലിഖിതം. സോമേശ്വര 1 ത്രൈലോക്യമല്ല ആഹവമല്ലകാലം. ശകം 976 ജയസംവത്സരം വൈശാഖബഹുള അക്ഷയതൃ തീയ ആദിവാരം. എഡി 1054 ഏപ്രിൽ 10.

167 ശകം 976 ഹോൺവാഡ് സംസ്കൃതലി ഖിതം. കാനറീസ് ജൈനലിഖിതം . സോമേശ്വ ര1 ത്രൈലോക്യമല്ല രാജ്ഞി കേതലാദേവിയു

ടെ അപേക്ഷപ്രകാരം ചെയ്ത ദാനം. ജയ സംവത്സരം വൈശാഖഅമാവാസി സോമവാരം സൂര്യഗ്രഹണം എഡി 1054 മേയ് 10. മൂലസംഘത്തിലെ സേനഗണത്തേയും പൊഗരി ഗഛത്തേയും ലിഖിതം പരാമർശിക്കുന്നുണ്ട്. ബ്രഹ്മസേന, ശിഷ്യൻ ആര്യസേന, ശിഷ്യൻ മഹാസേന, ശിഷ്യൻ ചങ്കിരാജാ, (ചങ്കനാര്യ അഥവാ ചങ്കിമയ്യ വാനസവംഷത്തിലെ കൊമ്മാരരാജാവിന്റെ മകൻ) . ചങ്കിരാജാ കേതലാദേവിുടെ ഉദ്യോഗസ്തന്മാരിൽ ഒരാളാണ്.

168 ശകം 977 ബംകപ്പൂർ കാനറീസ് ലിഖിതം. ചാലൂക്യ വിക്രമാദിത്യ 6. പിതാവ് സോമേശ്വര 1 നു കീഴിൽ ഭരിക്കുന്നു. അദ്ദേഹത്തിന്റേയും കദംബ മഹാമണ്ഡലേശ്വര ഹരികേസരിയുടേയും ലിഖിതം. മന്മഥസംവത്സരം

169 ശകം 984 ഹുൽഗൂർ കാനറീസ് ലിഖിതം. ചാലൂക്യസേമോശ്വര 1. ശുഭകൃത് സംവത്സരം.പൌഷ്യം ബഹുളസപ്തമി ആദിത്യവാരം ഉത്തരായനസംക്രാന്തി.എഡി 1062 ഡിസംബർ 24

170 ശകം 984 ചില്ലൂർ ബദ്രി കാനറീസ് ലിഖിതം. സോമേശ്വര 1 . ശുഭകൃത് സംവത്സരം പൌഷ്യശുദ്ധദശമി ആദിത്യവാരം ഉത്തരായനസംക്രാന്തി. വ്യതീപാതം. ഇതും

169ലെ ഉത്തരായനദിനവും വേറെയാണ്. രണ്ടും എഡി 1062ലാണ്. ഏതെങ്കിലും ഒന്നേ ശരിയാവുകയുള്ളു.

171 ശകം 986 ജതിംഗരാമേശ്വര കുന്നിലെ കാനറീസ് ലിഖിതം. സോമേശ്വര 1 ആഹവ മല്ലന്റെ മകനും യോദ്ധാവുമായ ചാലൂക്യവി ഷ്ണുവർദ്ധനവിജയാദിത്യൻ നോലംബവാടി 32000 കാംപിലിയിൽനിന്ന് ഭരിക്കുന്നു. ക്രോധിസംവത്സരം വൈശാഖം പൌർണ്ണമി സോമവാരം ചന്ദ്രഗ്രഹണപർവ്വം. എഡി 1064 മേയ് 8.

172 ദാവൻഗേരേ കാനറീസ് ലിഖിതം. ചാലൂക്യ 1 ത്രൈലോക്യമല്ലനും മകൻ വിഷ്ണുവ ർദ്ധനവിജയാദിത്യനും ഭരിക്കുന്നു. ശകം 988 പ്രഭവസംവത്സരം ഭാദ്രപാദഅമാവാസി മംഗലവാരം സൂര്യഗ്രഹണം. ,

173 വനവാസി കാനറീസ് ലിഖിതം സോമേശ്വര 1 ത്രൈലോക്യമല്ല, സാമന്ത ഹംഗലിലെ കദംബ മഹാമണ്ഡലേശ്വര (വനവാസി രാജാവ്) കീർത്തിവർമ്മൻ 2. കീലകസംവത്സരം ചൈത്രമാസപ്രഥമ. ശകം 990

174 ശകം 993 ബൽഗാംവേ ലിഖിതം. സോമേശ്വര 2 ഭുവനൈകമല്ല , സാമന്ത ദണ്ഡനായക ഉദയാദിത്യ ബംഗാപുരത്ത്

വസിക്കുന്നു. വിരോധികൃത് സംവത്സരം പുഷ്യശുദ്ധപക്ഷപർവ്വം . സോമവാരം ഉത്തരായനസംക്രാന്തി എഡി 1071 ഡിസംബർ 25 .

175 ശകം 993 ചാലൂക്യ സോമേശ്വര 2 ഭുവനൈകമല്ലന്റെയും സാമന്ത ദണ്ഡനായക ഉദയാദിത്യന്റെയും ലിഖിതം.

176 ശകം 993 ജതിംഗരാമേശ്വരമല കാനറീസ് ലിഖിതം. ജയസിംഹ 3 (ജ്യേഷ്ഠൻ സോമേശ്വ ര 2വിന്റെ സിംഹം) ഗൊണ്ടാവാഡിയിൽ വസിക്കുമ്പോൾ. വിരോധികൃത് സംവത്സരം ഫാൽഗുനം അമാവാസി ബുധവാരം. എഡി 1072 മാർച്ച് 21.

177 ശകം 996 ബീജാപൂർ സംസ്കൃതം, കാനറീസ് ലിഖിതം ചാലൂക്യസോമേശ്വര 2 ഭുവനൈകമല്ല കാലം. സാമന്തൻ ദണ്ഡനായക നാക്കിമയ്യ. ആനന്ദസംവത്സരം പുഷ്യശുദ്ധ പഞ്ചമി ബൃഹസ്പതിവാരം ഉത്തരായനസം ക്രാന്തിപർവ്വം എഡി 1074 ഡിസംബർ 25.

178 ശകം 997 കാദരോലി കാനറീസ് ലിഖി തം സോമേശ്വര 2 ഭുവനൈകമല്ലകാലം . സാമന്ത ദണ്ഡനായക കേശലാദിത്യ. രാക്ഷസ സംവത്സരം പുഷ്യപൌർണ്ണമി ആദിത്യവാരം ഉത്തരായമസംക്രാന്തി വ്യതീപാതം. എഡി 1075 ഡിസംബർ 25.

179 ബലഗാംവേ കാനറീസ് ലിഖിതം. സോമേശ്വര 2 ഭുവനൈകമല്ല, സാമന്ത ഗംഗാ പെർമാനടി ഭുവനൈകമല്ല ഉദയാദിത്യ. ഇദ്ദേഹം കോലാലപുരത്തിന്റെയും നന്ദഗിരിയുടേയും പ്രഭുവും ബ്രഹ്മക്ഷത്രവംശജനുമാണ്. ശകം 997 രാക്ഷസസംവത്സരം പുഷ്യശുദ്ധ പ്രഥമ സോമവാരം ഉത്തരായനസംക്രാന്തിപർവ്വം. എഡി 1075 ഡിസംബർ 26

180 ബാലഗാവേ കാനറീസ് ലിഖിതം. സോമേശ്വര 2 ഭുവനൈകമല്ല, സാമന്ത ഭുവനൈകവീര ഉദയാദിത്യ.

181 സൌന്ദത്തി കാനറീസ്2 ലിഖിതം. സോമേശ്വര 2 ഭുവനൈകമല്ലനും സാമന്തൻ ലാട്ടലൂരപ്രഭു രാത്ത മഹാമണ്ഡലേശ്വര കാർത്തവീര്യ (കാത്ത)യും.
കാർത്തവീര്യന്റെ വംശാവലി:- നന്ന, കാത്ത 1 (കാർത്തവീര്യ1), മകൻദായിന(ദാവരി), അനുജൻ കണ്ണ (കണ്ണക്കൈര1), മകൻ എരഗ, അനുജൻ അങ്ക, എരഗന്റെ മകൻ സേന 1 മൈലാളദേവിയെ വിവാഹം കഴിച്ചു. അവരുടെ മകൻ കാർത്തവീര്യ 2 . അദ്ദേഹം ഭാഗലാദേവിയെ വിവാഹം ചെയ്തു. മകൻ സേന 2.

182 ബലഗാവേ കാനറീസ് ലിഖിതം. വിക്രമാദിത്യ 6 ത്രിഭുവനമല്ല .

ചൈത്രശുക്ലത്രയോദശി വെള്ളി. എഡി 1277 മാർച്ച് 19. ലിഖിതം വേറെ 2 തിയ്യതി കൂടി പരാമർശിക്കുന്നു. ബഹുധാന്യസംവത്സരം ശകം 1200 , പ്രമാഥി സംവത്സരം ശകം 1201.

374 ബലഗാവേ സ്മൃതിഫലകം ദേവഗിരി യാദവ രാമചന്ദ്രകാലം. 12 അഥവാ 13ആം വർഷം. ചിത്രഭാനു സംവത്സരം മാഘം ശുക്ലപക്ഷം പഞ്ചദശി ഞായർ. ശകം 1204

375 സോരബ് കാനറീസ് സ്മൃതിഫലകം ദേവഗിരി യാദവരാമചന്ദ്രകാലം 12ആം ഭരണവർഷം. സ്വഭാനുസംവത്സരം ഫാൽഗുനം സുദി ശനി ശകം. 1205

376 ബാലഗാവേ സ്മൃതിഫലകം 14ആം വർഷം ദേവഗിരി യാദവ രാമചന്ദ്രന്റെ. താരണസംവത്സരം ചൈത്രശുക്ലപക്ഷം പ്രഥമ ഞായർ. ശകം 1206 എഡി 1284 മാർച്ച് 19 .

377 ബലഗാവേ ലിഖിതം 14ആം വർൽ◌ം ദേവഗിരി യാജവ രാമചന്ദ്ര. താരണസംവത്സ രം വൈശാഖശുക്ലപക്ഷം ദശമി ബുധൻ എഡി 1284 ഏപ്രിൽ 26

378 ബലഗാവേ ലിഖിതം 16ആം വർഷം ദേവഗിരി യാദവ രാമചന്ദ്ര. വ്യയസംവത്സരം ശകം 1208

379 ശകം 1212 താന പ്ലേറ്റ് ദേവഗിരി യാദവ രാമചന്ദ്ര. ദ്വാരാവതിപുരേശ്വര. കൊങ്കണദേശാധിപതി കൃഷ്മദേവന്റെ ഗ്രാന്റ്. ജൈത്രപാല 2 വിന്റെ മകനാണ് കൃഷ്ണ. അനുജൻ മഹാദേവ. കൃഷ്ണന്റെ മകൻ രാമചന്ദ്ര. വിരോധി സംവത്സരം വൈശാഖ ശുദ്ധപൌർണ്ണമി ചൊവ്വ.

380 ശകം 1219 ബ്രിട്ടീഷ് മ്യൂസിയെ ലിഖിതം ദേവഗിരി യാദവ രാമചന്ദ്ര. ദുർമ്മുഖി സംവത്സരം കാർത്തി അമാവാസി രവിദിനം സൂര്യപർവ്വം. എഡി 1296 ഒക്ടോബർ 28 സൂര്യഗ്രഹണം

381 ശകം 1222 വേലാപൂർ ലിഖിതം ദേവഗിരി യാദവ രാമചന്ദ്രന്റെ. സർവ്വാരിസംവത്സരം മാർഗ്ഗശീർഷം നവമി സോമദിനം എഡി 1300 ഡിസംബർ 5

382 ശകം 1227 വേലാപൂർ ദേവഗിരി യാദവ രാമചന്ദ്ര. വിശ്വാവസു സംവത്സരം മാര്ഗ്ഗശീർഷ ശുദ്ധപഞ്ചമി സോമദിനം. എഡി 1305 നവംബർ 22 .

## ഹോയ്സലലിഖിതങ്ങൾഃ

383 ശകം 961 സിന്ധിഗേരേ കാനറീസ് ലിഖിതം. ഹോയ്സല മഹാമണ്ഡലേശ്വര വിനയാദിത്യ ത്രിഭുവനമല്ല ദ്വാരാവതീപുരേശ്വര ,

ത്നി കേലേയബ്ബരശി (കേലേയലദേവി) തല സ്ഥാനമായ സൊസവൂരു വസിക്കുമ്പോൾ. ദണ്ഡനായക മരിയാനക്ക് സിന്ദഗേരേ പ്രഭുത്വ വും, വിവാഹത്തിന് ഒരു പെൺകുട്ടിയേയും ദാനം ചെയ്തു. സർവ്വജിത് സംവത്സരം ഫാൽഗുനം തൃതീയ തിങ്കൾ എഡി 1040 ഫെ ബ്രുവരി 18

384 ശകം 987 ഗംഗ മഹാമണ്ഡലേശ്വര ഗംഗരശന്റെയും ഹോയ്സല വിഷ്ണുവർദ്ധന ന്റേയും കാലം. നളസംവത്സരം പുഷ്യമാസം ശുക്ലപക്ഷം പഞ്ചമി വ്യാഴം ഉത്തരായനസം ക്രാന്തി.

385 ശകം 1025 സിന്ധിഗേരേ കാനറീസ് ലിഖിതം. ഹോയ്സാല ബല്ലാല 1 തലസ്ഥാ നമായ ബേലാപുര(വേലാപുര)ത്ത് നിന്ന്. അദ്ദേഹം ദണ്ഡനായക മറിയാനേയുടെ മൂന്നു പെൺകുട്ടികളേയും വിവാഹം ചെയ്തു (പത്മലദേവി, ശാവലദേവി, ബൊപ്പദേവി), സിന്ധഗേരേ പ്രഭുത്വം അദ്ദേഹത്തിന് വീണ്ടും കൊടുത്തു. സ്വഭാനുസംവത്സരം കാർത്തികമാ സം പൂർവ്വപക്ഷം ദശമി വ്യാഴം.

386 ശകം 1037 സംസ്കൃതത്തിലും കന്നഡ ത്തിലുമുള്ള ലിഖിതം ശ്രാവണബെലഗോള . ബുച്ചന (ബുച്ചിരാജാ) യുടെ മരണം രേഖപ്പെ ടുത്തിയത്. ഇദ്ദേഹം ദണ്ഡനായകീതി ലക്കലേ ( ഗംഗരാജപത്നി ലക്ഷ്മി)യുടേയും ശുഭചന്ദ്ര

സിദ്ധാന്തദേവന്റെ ഗൃഹസ്ഥശിഷ്യന്റേയും മകനാണ്. അദ്ദേഹത്തിന്റെ ഓർമ്മക്ക് അമ്മ ലക്ഷ്മി സ്തംഭം നാട്ടി. വിജയസംവത്സരം വൈശാഖം ശുക്ലദശമി ആദിത്യവാരം എഡി 1113 ഏപ്രിൽ 27 .

387 ശകം 1037 ശ്രാവണബെലഗോള സംസ്കൃതത്തിലും കന്നഡയിലും മേഘചന്ദ്ര ത്രൈവിദ്യാദേവന്റെ (സോമദേവ സകലചന്ദ്രന്റെ ശിഷ്യൻ) മരണം രേഖപ്പെടുത്തിയിരിക്കുന്നു. അദ്ദേഹത്തിന്റെ ഗൃഹസ്ഥശിഷ്യൻ പ്രഭാചന്ദ്ര സിദ്ധാന്തദേവനും ദണ്ഡനായകി ലക്ഷ്മീമതിയും (ഹോയ്സല വിഷ്ണുവർദ്ധനന്റെ മന്ത്രി ഗംഗാരാജന്റെ പത്നി) ആണ് സ്മൃതിശില നാട്ടിയത്. മന്മഥസംവത്സരം മാർഗ്ഗശീർഷം ശുക്ലചതുർദശി ധനുലഗ്നം വ്യാഴം. എഡി 1115 ഡിസംബർ 2.

388 ശകം 1039 ബേലൂർ സംസ്കൃതം, കാനറീസ് ലിഖിതം. ഹോയ്സല വിഷ്ണുവർദ്ധന ത്രിഭുവനമല്ല ദ്വാരാവതീപുരേശ്വര പട്ടമഹിഷി സന്തളാദേവിയോടുകൂടി വേലാപുരത്ത് (ബേലാപുര) വസിക്കുമ്പോൾ . ഹേമലംബി സംവത്സരം ചൈത്രശുദ്ധപഞ്ചമി ആദിവാരം. യദുവംശത്തിലെ സാലന് പോയ്സാലാ എന്ന് നാമം കിട്ടി . ദ്വാരാവതീപുരേശ്വരന്മാരായ പോയ്ശാലർ ശശപുരത്തു വസിക്കുമ്പോൾ അവിടെ വിനയാദിത്യ ജനി

ച്ചു, കേലേയബ്ബേ (കേലേയലാദേവി)യെ വി വാഹം ചെയ്തു. മകൻ എരേയംഗ എച്ചലാ ദേവിയെ വിവാഹം ചെയ്തു. 3 മക്കൾ. ബല്ലാല 1,വിഷ്ണുവർദ്ധന ഭുജബലഗംഗ, ഉദയാദിത്യ വിഷ്ണുവർദ്ധന ജഗദ്ദേവനെയും നരസിംഹനേയും തോൽപ്പിച്ചു.

ഒരു വശത്ത് വീരബല്ലാല 2 വിന്റെയും നരസിംഹ 3 യുടേയും ലിഖിതങ്ങളുമുണ്ട്. അത് ഞായർ ആനന്ദസംവത്സരം ചൈത്രം ശുക്ലപക്ഷം പഞ്ചമി ആണ്. (ശകം 1176)

389 ശകം 1039 സംസ്കൃതം കാനറീസ് ലിഖിതം വിഷ്മുവർദ്ധന ത്രിഭുവനമല്ലന്റെ മന്ത്രി ദണ്ഡനായക ഗംഗരാജാവിന്റെ ദാനം ദണ്ഡനായക എച്ചിരാജാ ഉറപ്പിക്കുന്നത്. ഹേമലംബിസംവത്സരം ഫാൽഗുനം ശുദ്ധ പഞ്ചമി സോമവാരം എഡി 1118 ജനുവരി 28 . മാരൻ മാകനബ്ബേയെ വിവാഹം ചെ യ്തു. അവരുടെ മകൻ എച്ചം (എച്ചിരാജാ) പൊച്ചികബ്ബേയെ വിവാഹം ചെയ്തു. അവ രുടെ മകൻ ഗംഗരാജാ ചാലൂക്യചക്രവർത്തി വിക്രമാദിത്യ 6നെ സൈന്യത്തോടെ പരാജയ പ്പെടുത്തി. ലക്ഷ്മീദേവിയെ വിവാഹം ചെ യ്തു. അദ്ദേഹം ശുഭചന്ദ്രസിദ്ധാന്തദേവന്റെ ഗൃഹസ്ഥശിഷ്യനായിരുന്നു.

390 ശകം 1042 ദേമിയ്യക(ദേമതി)യുടെ മരണം രേഖപ്പെടുത്തിയത്. ലക്കലേ (ഗംഗരാജപ

ത്നി)യുടെ മകളും ബുച്ചിരാജന്റെ സഹോദരി യും ചാമുണ്ഡസേത്തിയുടെ ഭാര്യയുമാണ് ശുഭചന്ദ്രസിദ്ധാന്തദേവന്റെ ഗൃഹസ്ഥശിഷ്യ യായ ദാമതി . അവളുടെ സ്മൃതിക്ക് അമ്മ സ്തംഭം നാട്ടി. വികാരിസംവത്സരം ഫാൽഗു നബഹുളഏകാദശി ഗുരുവാരം എഡി 1120 ഫെബ്രുവരി 26

391 ശ്രാവണബെലഗോള ഗംഗാരാജപത്നി ലക്ഷ്മി പ്രതിഷ്ഠിച്ച ക്ഷേത്രരേഖ.

392 ശകം 1043 ശ്രാവണബലഗോള പോച്ചിക ബ്ബേ (പോച്ചാംബിക, പോച്ചദേവി)യുടെ മര ണം രേഖപ്പെടുത്തിയത്. മകൻ ഗംഗരാജനാണ് സ്മാരകം തീർത്തത് . ശർവ്വരിസംവത്സരം ആഷാഢമാസം ശുദ്ധപഞ്ചമി സോമവാരം

393 ശ്രാവണബെലഗോള ദണ്ഡനായകീതി ലക്ഷ്മ്യംബിക (ലക്കവ്വേ)യുടെ മരണം രേഖപ്പെടുത്തിയ സ്മാരകം ഭർത്താവ് , ശുഭചന്ദ്രസിദ്ധാന്തദേവന്റെ ഗൃഹസ്ഥശിഷ്യനായ ഗംഗരാജാവ് പണിതു. ശകം 1044 പ്ലവസം വത്സരം .അപൂർണ്ണം.

394 ശ്രാവണബലഗോള ഗംഗരാജനും പത്നി ലക്ഷ്മിക്കും മക്കൾ ബുധമിത്രനും പോച്ചാം ബികയും പണിത സ്മാരകം

395 ശ്രാവണബെലഗോള ബുധമിത്ര, പോച്ചാം ബിക ഇവരുടെ പിതാവ് ഗംഗരാജ ലക്ഷ്മി ക്ക് വേണ്ടി പണിത സ്മാരകം.

396 ശകം 1045 ശ്രാവണബെലഗോള സന്തളാ ദേവി , ഹോയ്സല മഹാമണ്ഡലേശ്വര വിഷ്ണുവർദ്ധന ബിട്ടിദേവ, ദ്വാരാപുരീശ്വ രന്റെ പട്ടമഹിഷി ചെയ്ത ദാനങ്ങൾ. ശോഭ കൃത് സംവത്സരം ചൈത്രശുദ്ധ...........ബൃഹ സ്പതിവാരം. (നമ്പർ 400 കാണുക) ബിട്ടിദേവവിഷ്ണുവർദ്ധനൻ പട്ടിപ്പെരുമാളുടെ സ്വന്തം സാമ്രാജ്യം സ്ഥാപിക്കാനായി ചക്ര ക്കോട്ട കത്തിച്ചു, അതിയമാ (ഇദിഗമ) നര സിംഹവർമ്മൻ എന്നിവരെ തോൽപ്പിച്ചു.

397 ശന്തളാദേവിയുടെ ദാനങ്ങൾ.(396, 399, 400 കാണുക)

398 ശകം 1045 ശ്രാവണബെലഗോള ശുഭചന്ദ്ര സിദ്ധാന്തദേവന്റെ മരണം രേഖപ്പെടുത്തിയത്. മലധാരിദേവന്റെ പ്രധാനശിഷ്യനാണ് ഇദ്ദേ ഹം. ശിഷ്യൻ ഗംഗരാജനാണ് സ്മൃതിമണ്ഡ പം സ്ഥാപിച്ചത്.
ബാണാംബോധിനഭശ്ശശാങ്കതുലിതേ ജൂതേ ശകാബ്ദേ തതോ വർഷേ ശോഭകൃതാഹ്വയ വ്യുപനതേ മാസേ പുനശ്രാവണേ. പക്ഷേ കൃഷ്ണവിപക്ഷവർത്തിനി സിതേ വരേ ദശമ്യാം തിഥൌ. എഡി 1123 ആഗസ്ത് 3 വെള്ളിയാഴ്ച

399 ശ്രാവണബലഗോള ശാന്തളാദേവി സ്ഥാപി ച്ച ക്ഷേത്രത്തിന് ആധാരശില നാട്ടിയ ദിനം .

400 ശ്രാവണബെലഗോള ശകം 1053 സംസ്കൃതം കന്നഡ ലിഖിതം. സന്തളാദേവിയുടെ മരണം രേഖപ്പെടുത്തിയത്. ശകം 1050 വിരോധികൃത് സംവത്സരം ചൈത്രശുദ്ധപഞ്ചമി സോമവാരം ആണ് മൃത്യു. ഇത് 1053ലാണ് ലിഖിതമാക്കിയത്. ശന്തളാദേവിയുടെ ഗുരു പ്രഭാചന്ദ്ര സിദ്ധാന്തദേവ. അഛൻ മാരസിംഗയ്യ, അമ്മ മച്ചിഗാബ്ബേ ബലദേവന്റെയും ബച്ചിഗബ്ബേയുടേയും മകളാണ്. സിംഗിമയ്യ(സിംഗ) യുടെ ജ്യേഷ്ഠത്തിയുമാണ്.

401 ശകം 1060 സിന്ധിഗേരേ കാനറീസ് ലിഖിതം. ഹോയ്സല മഹാമണ്ഡലേശ്വര വിഷ്ണുവർദ്ധന ദ്വാരാപുരീശ്വര ദാരാസമുദ്രത്തിൽ ത്മസിക്കുന്നു. ദണ്ഡനായക മറിയാനേ, ഭരതാന (ഭരതമയ്യ) . പൈംഗല സംവത്സരം പുഷ്യമാസം ശുക്ലപക്ഷദശമി ഉത്തരായനസംക്രാന്തി. എഡി 1137

402 ശ്രാവണബെലഗോള ദണ്ഡനായക മറിയാനെയുടെ അനുജൻ ദണ്ഡനായകേ ഭരതമയ്യയുടെ സംഭാവനകളും പുണ്യപ്രവർത്തികളും.

403 ശ്രാവണബലഗോള സിംഗിമയ്യയുടെ സ്മാരകം ദണ്ഡനായക ബലദേവ, ബാച്ചി യബ്ബേ ഇവരുടെ മകൻ

404 ബലദേവന്റെ മരണം രേഖപ്പെടുത്തിയത്. ശകം 1041. സിംഗണന്റെ സഹോദരനായ നാഗ ദേവന്റെ മകനാണ് ബലദേവ. നാഗദേവന്റെ ഭാര്യ നാഗിയക്കയാണ് അമ്മ. ദണ്ഡനായക ബലദേവയുടേയും ബച്ചിക്കബേയുടേയും പ്രപൌത്രനാണ്. ((ശന്തളാദേവിയുടെ അച്ഛ ന്റെ) ശകം 1041ലാണ് .സിദ്ധാർത്ഥിസംവത്സരം മാർഗ്ഗശീർഷം ശുക്ലപക്ഷം സോമവാരം.

405 ഹാലേബീഡു കാനറീസ് ലിഖിതം ദ്വാരാ പുരീപുരേശ്വരനായ ഹോയ്സല മഹാമണ്ഡ ലേശ്വര വിഷ്ണുവർദ്ധന. യദുവംശത്തിലെ സാലന്റെ പരമ്പരയിൽ വിനയാദിത്യ. മകൻ എരേയംഗ, എച്ചലാദേവിയെ വിവാഹം ചെയ്തു. മക്കളാണ് ബല്ലാല 1, വിഷ്ണു, ഉദയാദിത്യ. വിഷ്ണുവർദ്ധനൻ നരസിംഹനെ വധിച്ചു.

406 ശ്രാവണബെലഗോള സംസ്കൃതവും കാനറീസും. ദണ്ഡനായക എച്ച(എച്ചിരാജ) യുടെ മരണം രേഖപ്പെടുത്തിയത്. ഗംഗരാ ജന്റെ ജ്യേഷ്ഠൻ ബമ്മയുടേയും ഭാനുകീ ർത്തിദേവന്റെ ശിഷ്യ ബാഗനബ്ബേയുടേയും മകനാണ്. ഗംഗരാജന്റെ മൂത്ത മകൻ ദണ്ഡ നായക ബൊപ്പദേവ അദ്ദേഹത്തിന് സ്മാരകം

പണിതു. അദ്ദേഹവും മാധവചന്ദ്രദേവനും (ശുഭചന്ദ്രസിദ്ധാന്തദേവന്റെ ശിഷ്യൻ) എച്ചി രാജന്റെ പത്നി എച്ചികബ്ബേയും അതിന് നിരവധി ദാനം ചെയ്തു. ചാലൂക്യ വിക്രമാദിത്യ 6 ത്രിഭുവനമല്ലനേയും ഹോയ്സല വിനയാദിത്യനേയും മകൻ എരേയംഗനേയും മകൻ ബല്ലാല 1 അനുജൻ വിഷ്ണുവർദ്ധനനെന്നിവരേയും പരാമർശമുണ്ട്.

407 ശ്രാവണബഗോള ഗംഗരാജന്റെ മകൻ ഏച്ചന(ബൊപ്പന) ഒരു ക്ഷേത്രം പണിത രേഖ

408 ശകം 1068 സംസ്കൃതവും കാനറീസും. മേഘചന്ദ്രത്രൈവിദ്യാദേവന്റെ ശിഷ്യനും മേഘചന്ദ്രന്റെ മകൻ വീരനന്ദിയുടെ സഹപാഠിയുമായിരുന്ന പ്രഭാചന്ദ്രസിദ്ധാന്തദേവയുടെ മരണം രേഖപ്പെടുത്തിയത്. ക്രോധനസംവത്സരം ആശ്വിജശുദ്ധദശമി ധനുലഗ്നം ബൃഹസ്പതിവാരം പൂർവ്വാഹ്നം 6 ഘടി. എഡി 1145 സപ്തംബർ 27 . മേഘചന്ദ്രന്റെ സഹപാഠി ശുഭകീർത്തി, (ബാലചന്ദ്രപുത്രൻ) വിഷ്ണുവർദ്ധനന്റെ പത്നി പട്ടമഹിഷി ശന്തളാദേവി (പ്രഭാചന്ദ്രശിഷ്യ) അവരുടെ അമ്മ മച്ചിഗാബ്ബേ ഇവരെ പറയുന്നുണ്ട്.

409 ശ്രാവണബെലഗോള. ശകം 1081 സംസ്കൃതവും കാനറീസും. ഹോയ്സല നരസിംഹനും മന്ത്രിയും ഭണ്ഡാരം സൂക്ഷിപ്പുകാരനുമായ ഹുല്ലപ്പയും. ഹുല്ലപ്പ ജക്കിരാ

ജന്റെയും വാജിവംശത്തിലെ ലോകാംബികയു ടേയും മകനാണ്. പ്രമാദിസംവത്സരം പുഷ്യ മാസശുദ്ധശുക്രവാരചതുർദ്ദശി ഉത്തരായന സംക്രാന്തി. എഡി 1159 ഡിസംബർ 25. യദുവംശത്തിലെ ഹോയ്സലരാജാക്കന്മാർ വിനയാദിത്യ (ഭാര്യ കേലിയാദേവി) മകൻ എരേയംഗ (ധാരാപുരി എരിച്ചു, ചക്രകോ ട്ടയെ നശിപ്പിച്ചു) ഭാര്യ ഏച്ചലാദേവി. മകൻ വിഷ്ണു നരസിംഹവർമ്മൻ, ആതിയമാ, മാളവരാജാ, ജഗദ്ദേവനും ഇരുങ്ങോളനും ഇവരെ പരാജയപ്പെടുത്തി. ലക്ഷ്മീദേവിയെ വിവാഹം ചെയ്തു. മകൻ നരസിംഹ 1 ഭുജബലവീരഗംഗ പ്രതാപഹോയ്സല. ഏച്ച ലാദേവിയെ വിവാഹം ചെയ്തു.

410 ശ്രാവണബെലഗോള ഹോയ്സല മഹാമ ണ്ഡലേശ്വര നരസിംഹ 1. ത്രിഭുവനമഹാമല്ല ദ്വാരാപുരീശ്വര . അദ്ദേഹത്തിന്റെയും മന്ത്രി ദണ്ഡനായക ഹുല്ല (ഹുല്ലരാജ ,ഹുല്ലപ്പ, ഹുല്ലന, പുല്ലന)യുടേയും മകൻ വാച്ചിവംശ ത്തിലെ യക്ഷരാജന്റെയും (പത്മാവതിയുടെ ഭർത്താവ്) ദാനങ്ങൾ.

411 ശ്രാവണബെലഗോളെ കാനറീസ് ലിഖിതം നരസിംഹ 1 ന്റെ മന്ത്രിയും പ്രധാനഭണ്ഡാര സൂക്ഷിപ്പുകാരനും ആയ ഹുല്ലമയ്യയുടെ ദാനം.

412 ശകം 1085 ശ്രാവണബെലഗോള സംസ്കൃതവും കാനറീസും ലിഖിതം. മഹാമണ്ഡലേശ്വര ദേവകീർത്തിപണ്ഡിതേശ്വരന്റെ മരണം രേഖപ്പെടുത്തിയത്. സുഭാനു സംവത്സരം സിതപക്ഷം ആഷാഢം നവമി ബുധൻ ദിനേശോദയത്തിൽ. എഡി 1163 ജൂൺ 12 .

413 ശ്രാവണബെലഗോള. ദേവകീർത്തി പണ്ഡിതേശ്വരന് സ്മാരകം ഉയർത്തിയത്. വാജിവംശത്തിലെ യക്ഷരാജന്റെയും ലോകാംബികയുടേയും പുത്രൻ ദണ്ഡനായക ഹുല്ലരാജാ (ഹുല്ലപ്പ). കൊല്ലാപുരം രൂപനാരായണ ക്ഷേത്രം ലിഖിതത്തിൽ പരാമർശിക്കപ്പെടുന്നു. സാമന്തന്മാരായ നിംബദേവ, കാമദേവ ഇവരുടെ പേരുകളുമുണ്ട്. ഇവർ മേഘനന്ദിയുടെ ഗൃഹസ്ഥശിഷ്യന്മാരാണ്.

414 ശകം 1099 ശ്രാവണബെലഗോള സംസ്കൃതവും കാനറീസും. ഹുല്ലന്റെ സുഹൃത്ത് നയകീർത്തിദേവ ഗുണചന്ദ്രദേവന്റെ മകനും ശിഷ്യനുമാണ്. ഗുണചന്ദ്രദേവന്റെ മറ്റൊരു മകനായ മാണിക്യചന്ദ്രന്റെ സഹപാഠിയുമാണ്. (മാണിക്യചന്ദ്രൻ ഇരുങ്ങോലനെന്ന രാജാവിന്റെ ഗുരുവാണ്) നയകീർത്തിദേവന്റെ മരണം രോഖപ്പെടുത്തിയ രേഖയാണ് ഇത്. സ്മാരകം പണിതത് ബൊമ്മദേവ,ജോഗാംബ ദമ്പതിമാരുടെ മകൻ മന്ത്രി നാഗദേവൻ. ഇദ്ദേഹം നയകീർത്തിദേവന്റെ ശിഷ്യനാണ്.

ദുർമ്മുഖിസംവത്സരം വൈശാഖം ധവള പക്ഷം ചതുർദ്ദശി ശനിവാരം. പൂർവ്വാഹ്നം അർദ്ധപ്രഹരം കഴിഞ്ഞാണ് മരണം. എഡി 1176 ഏപ്രിൽ 24

415 ശ്രാവണബെലഗോള സംസ്കൃതവും കാനറീസും. ഹോയ്സല വിഷ്ണുവർദ്ധനന്റെ മന്ത്രി ഗംഗാരാജന്റെയും വീരബല്ലാല 2 ത്രിഭുവനമല്ല (നരസിംഹ 2, എച്ചലാദേവി മാതാപിതാക്കൾ)ന്റെ മന്ത്രിയും ഭണ്ഡാരം സൂക്ഷിപ്പുകാരനുമായിരുന്ന ഹുല്ലയ്യയുടേയും പ്രശസ്തി, ദാനങ്ങൾ ഹുല്ലയ്യ ഗുണചന്ദ്രദേവപുത്രനായ നയകീർത്തിദേവന്റെ ഗൃഹസ്ഥശിഷ്യനാണ്. ഗംഗരാജൻ ചോളസാമന്തന്മാരായ അതിയമാ എന്ന തികുലദാമൻ, സാമന്ത ദാമോദര, നരസിംഹവർമ്മൻ ഇവരെ തോൽപ്പിച്ചിട്ടുണ്ട്.

416 ശകം 1104 ശ്രാവണബെലഗോള സംസ്കൃതവും കാനറീസും. ഹോയ്സല മഹാമണ്ഡലേശ്വര വീരബല്ലാല ത്രിഭുവനമല്ല(ബല്ലാല 2) ദ്വാരാവതീപുരേശ്വരൻ തന്റെ മന്ത്രിയും ശംഭുദേവ, അക്കവ്വേ ദമ്പതിമാരുടെ പുത്രനുമായ ചന്ദ്രമൌലിയുടെ അപേക്ഷപ്രകാരം ചെയ്ത ദാനം. പ്ലവം സംവത്സരം പൌഷ്യബഹുള ശുക്രവാര ഉത്തരായനസംക്രാന്തി. എഡി 1181 ഡിസംബർ 25. വീരബല്ലല ഉച്ചംഗിയെ പ്രതിരോധിച്ച് പാണ്ഡ്യരാജാവ് കാമദേവനെ തടവുകാരനാക്കി.

417 ശ്രാവണബെലഗോള കാനറീസ് വീരബെ ല്ലാല 2 ദാനം. ചന്ദ്രമൌലിയുടെ ഭാര്യ അചലാദേവിയുടെ അപേക്ഷപ്രകാരം.

418 ശകം 1113 താൽഗുണ്ട് കാവറീസ് ലിഖിതം ഹോയ്സാല വീരബല്ലാല ബല്ലാല 2. സിദ്ധാർത്ഥിസംവത്സരം ചൈത്രശുദ്ധ ഏകാദശി ആദിവാരം വ്യതീപാതസംക്രമ ണാത്.

419 ശകം 1114 ഗഡഗ് ലിഖിതം ഹോയ്സാല മഹാരാജാധിരാജാ പ്രതാപചക്രവർത്തി വീര ബല്ലാല 2 ദ്വാരാവതീപുരേശ്വര ലോക്കിഗുണ്ടി യിലെ ശിബിരത്തിൽ നിന്ന് . അഗ്നിശർമ്മൻ രചിച്ചു. പരിധാവി സംവത്സരം മാർഗ്ഗശീർഷ പൌർണ്ണമാസി ശനി സോമഗ്രഹണം. എഡി 1192 നവംബർ 21. യദുവംശത്തിലെ സാലൻ ശശാങ്കപുരം ഭരിച്ചു. ഹോയ്സലനാമം ലഭി ച്ചു. വിനയാദിത്യ, എരേയംഗ, മക്കൾ ബല്ലാ ല 1,(ജഗദ്ദേവനെ പരാജയപ്പെടുത്തി) വിഷ്ണു വർദ്ധന, ഉദയാദിത്യ. വിഷ്ണുവർദ്ധനപുത്രൻ നരസിംഹ 1 എച്ചലാദേവിയെ വിവാഹം ചെയ്തു. മകൻ വീരബല്ലല (സേനാധിപൻ ബ്രഹ്മനേയും ഭില്ലമന്റെ വലംകൈയായ ജൈത്രസിംഹനേയും പരാജയപ്പെടുത്തി).

420 ശകം 1114 ബലഗാവേ സംസ്കൃതം കാനറീസ് ലിഖിതം. വീരബല്ലല 2 ലോക്കി ഗുണ്ടി ഭരിക്കുന്നു. പരിധാവിസംവത്സരം

വെള്ളി പുഷ്യകൃഷ്ണപക്ഷം പഞ്ചമി ഉത്ത രായനസംക്രമണം എഡി 1192 ഡിസംബർ 25.

421 ശകം 1114 (1115) സോറ കാനറീസ് സ്മൃതിഫലകം വീരബല്ലാല 2 കാലം. പ്രമാദി സംവത്സരം ഞായർ ഭാദ്രപാദം ശുക്ലപഞ്ചമി

422 ശകം 1117 ബലഗാവേ സംസ്കൃതം കാനറീസ്. വീരബല്ലാല 2. ആനന്ദസംവത്സരം മാർഗ്ഗശീർഷഅമാവാസി സോമവാരം വ്യതീപാതയോഗം.

423 ശകം 1118 വീരബല്ലാല 2 ദ്വാരാവതീ പുരേശ്വര. രാക്ഷസസംവത്സരം ജ്യേഷ്ഠ ശുദ്ധ പ്രഥമ ബൃഹസ്പതിവാരം. ഉച്ചംഗി പ്രതി രോധിച്ച് കാമദേവനെ തടവുകാരനാക്കി.

424 ഹംഗൽ കാനറീസ് സ്മൃതിഫലകം ബല്ലാ ല 2, ഹംഗലിലെ കദംബ കാമദേവ ഇവരു ടെ. കാമദേവന്റെ 16ആം വർഷം നളസംവ ത്സരം അശ്വായുജം കൃഷ്ണപക്ഷം ചൊവ്വ. ശകം 1118

425 ഹംഗൽ കാനറീസ് സ്മൃതിഫലകം കദംബ കാമദേവ.

426 ഹാലേബീഡു കാനറീസ് ലിഖിതം. വീരബല്ലാല 2. നളസംവത്സരം ശകം 1118, കാർത്തികമാസം ശുക്ലപക്ഷം പ്രഥമ വ്യാഴം എഡി 1196 ഒക്ടോബർ 24

427 ഗഡഗ് കാനറീസ് വീരബല്ലാല 2 വും , സാമന്തൻ മഹാമണ്ഡലേശ്വര രായദേവ ആസതിമയൂരപുരാധീശനും. ശകം 1121 . സിദ്ധാർത്ഥിസംവത്സരം ഷാഢശുക്ലപക്ഷാഷ്ടമി വ്യാഴം വ്യതീപാതപുണ്യദിനം എഡി 1198 ജൂൺ 3.

428 ബാലഗാവേ കാനറീസ്. വീരബല്ലാല 2 വിന്റെ 11ആം വർഷം ദുന്ദുഭി സംവത്സരം ചൈത്രശുക്ലത്രയോദശി തിങ്കൾ ശകം 1124 എഡി 1201 ആണ്.

429 ബാലഗാവേ കാനറീസ്. വീരബല്ലാല 2 കാലം സ്മൃതിഫലകം. ദുന്ദുഭി സംവത്സരം ശകം 1124

430 ബലഗാവേ കാനറീസ് . വീരബല്ലാല 2 വിന്റെ 15ആം വർഷം ക്രോധനസംവത്സരം ചൈത്രശുക്ലഏകാദശി തിങ്കൾ. ശകം 1127

431 ബലഗാവേ സമൃതിഫലകം ബല്ലാല 2. 17ആം വർഷം പ്രഭവസംവത്സരം കാർത്തിക കൃഷ്ണപക്ഷ ത്രയോദശി ശകം 1129

432 ബലഗാവേ കാനറീസ് 18ആം വർഷം

433 ഹാലേബീഡു കാനറീസ് വീരബല്ലാല 2. , ദണ്ഡനായക കുമാര ലക്ഷ്മീദേവ(ലക്ഷ്മീധര)

434 ശകം 1145 ഹരിഹർ സംസ്കൃത കാനറീ സ് ലിഖിതം മഹാരാജാധിരാജാ നരസിംഹ 2 ദ്വാരാപുരീശ്വര ദോരസമുദ്രത്തിൽ വസിക്കു

മ്പോൾ. അത്തിരാജന്റെ മകൻ (ഹസ്തിരാജ) ദണ്ഡനായക പോളആൾവാനാണ് മന്ത്രി. സ്വഭാനുസംവത്സരം മാഘശുദ്ധഏകാദശി ബൃഹസ്പതിവാരം. യദുവംശപരമ്പര വിന യാദിത്യൻ മുതൽ തരുന്നു. നരസിംഹ 1 ന്റെ മകൻ ബല്ലാല 2 ചാലൂക്യസോമേശ്വരന്റെ സൈന്യത്തെ (സോമന) തോൽപ്പിച്ചു. പത്മളാ ദേവിയെ വിവാഹം കഴിച്ചു. മകൻ നരസിം ഹ 2 മകരരാജ്യത്തെ സമൂലം നശിപ്പിച്ചു. ചോളരാജ്യം സ്ഥാപിച്ചു.

435 ശ്രാവണബെലഗോള കാനറീസ്. ഹോയ്സ ല വീരനരസിംഹ 2 ദ്വാരാവതീപുരേശ്വര കാലം. ഗോമതസെത്തിയുടെ ദാനം രേഖപ്പെ ടുത്തുന്നു. ഖരസംവത്സരം പുഷ്യശുദ്ധ ഉത്ത രായനസംക്രാന്തി ബൃഹസ്പതിവാരം. ശകം 1153 എഡി 1231 ഡിസംബർ 26.

436 ശകം 1175 ബാംഗളൂർ മ്യൂസിയം സംസ്കൃത, കാനറീസ് ലിഖിതം. ഹോയ്സല വീരസോമേശ്വര ചോളമണ്ഡലത്തിലെ വിക്ര മപുരത്ത് താമസിക്കുമ്പോൾ പട്ടമഹിഷി സോമലാദേവിയുടെ ആത്മീയോന്നതിക്കു വേണ്ടി ചെയ്ത ദാനം. പരിധാവിസംവത്സരം ഫാൽഗുനം അമാവാസ്യ സൂര്യഗ്രഹണം എഡി 1253 മാർച്ച് 1 .

437 കാനറാസ് ലിഖിതം വീരബല്ലാല 2 വി ന്റെ പുത്രൻ ഹോയ്സല സോമേശ്വരകാലം ചില നികുതികൾ തീർപ്പാക്കിയ രേഖ.

438 നിർഗുണ്ട് കാനറീസ് ലിഖിതം വീരസോ മേശ്വരകാലം. ശകം 887 (എഡി 964)

439 ശകം 1178 ഹോയ്സല നരസിംഹ 3 .

440 ശകം 1177 നിദുത കാനറീസ് സ്മൃതി ഫലകം വീരനരസിംഹ 3 കാലം. രാക്ഷസസം വത്സരം വൈശാഖശുദ്ധ ഏകാദശി

441 ശ്രീരംഗം രംഗനാഥക്ഷേത്രം തമിഴ് ലിഖി തം സോമേശ്വരന്റെയും ചാലൂക്യരാജകുമാരി ദേവലാദേവിയുടേയും മകൻ ഹോയ്സാല വീരരാമനാഥ 2ആം ഭരണവർഷം കുംഭത്തിലെ ഭരണിനക്ഷത്രം പൂർവ്വപക്ഷം സപ്തമി ബുധൻ. ശകം 1178 എഡി 1257 ജനുവരി 24 ബുധൻ

442 ശ്രീരംഗം ജംബുകേശ്വരക്ഷേത്രം തമിഴ് ലിഖിതം ഹോയ്സല രാമനാഥന്റെ 7ആം വർഷം ധനു അപരപക്ഷം ഷഷ്ഠി ബുധൻ. പൂർവ്വഫാൽഗുനിനക്ഷത്രം ശകം 1183 എഡി 1261 ഡിസംബർ 14 .

443 ശകം 1184 ബേലൂർ സംസ്കൃതം കാനറീ സ് പ്ലേറ്റ് ഹോയ്സല നിശ്ശങ്കപ്രതാപചക്രവ ർത്തി നരസിംഹ 3 ദ്വാരാവതീപുരേശ , അദ്ദേഹത്തിന്റെ ദണ്ഡനായക പെരുമാൾ

ദുർമ്മതിസംവത്സരം ചൈത്രശുദ്ധദ്വാദശി ഭാനുവാരം. എഡി 1261 മാർച്ച് 15 യദു വംശത്തിലെ വിനയാദിത്യൻ മുതൽ നരസിംഹ 3 വരെ വംശാവലി പറയുന്നു.

444 ശകം 1190 ഹരിഹര് സംസ്കൃതം കാനറീസ് ലിഖിതം ഹോയ്സാല നരസിംഹ 3 , ദണ്ഡനായകൻ സോമ എന്നിവരുടെ. വിഭവസംവത്സരം

445 ശ്രീരംഗം രങ്കനാഥക്ഷേത്രം തമിഴ് ലിഖിതം ഹോയ്സല വീരരാമനാഥന്റെ 15ആം വർഷം അശ്വിനി നക്ഷത്രം മീനം പൂർവ്വപക്ഷം പ്രഥമ തിങ്കൾ .ശകം 1191 എഡി 1279 മാർച്ച് 24

446 ശകം 1191 ശ്രാവണബെലഗോള കാനറീസ് ഹോയ്സല വീരനരസിംഹ 3 കാലം. ദ്വാരാസമുദ്രത്തിലിരുന്ന് ഭരിക്കുന്നു. ശ്രീമുഖസംവത്സരം ശ്രാവണശുദ്ധ പഞ്ചദശി ആദിവാരം. എഡി 1273 ജൂലൈ 30 മഹാമണ്ഡലാചാര്യ നയകീർത്തിദേവന്റെ ശിഷ്യൻ ചന്ദ്രപ്രഭാദേവനുള്ള ദാനമാണ്.

447 ശകം 1192 , 1198. സോമനാഥപുരം സംസ്കൃതം കാനറീസ് ലിഖിതം. ദ്വാരാപുരീശ്വര ഹോയ്സല വീരനരസിംഹ 3 ദ്വാരാസമുദ്രത്തിലിരുന്ന് ഭരിക്കുന്നു. മന്ത്രി ദണ്ഡനായക സോമനും സോമന്റെ സഹോദരീപു

ത്രന്മാരായ ദണ്ഡനായക മല്ലീദേവനും ചിക്ക കേതയ്യനും .ശുക്ലസംവത്സരം ആഷാഢശുദ്ധദ്വാദശി ബുധൻ എഡി 1269 ജൂൺ 12. ധാത്രിസംവത്സരം ആശ്വിനശുദ്ധആദിവാരം ശകം 1198 എഡി 1275

448 ശ്രീരംഗം രങ്കനാഥക്ഷേത്രം തമിഴ് ലിഖിതം ഹോയ്സല വീരരാമനാഥന്റെ 15ആം വർഷം. മിഥുനം അപരപക്ഷം ഞായർ ഏകാദശി ഭരണി നക്ഷത്രം ശകം 1192 എഡി 1270 ജൂൺ 15.

449 കണ്ണനൂർ പോയ്സലേശ്വരക്ഷേത്രം തമിഴ് ലിഖിതം വീരരാമനാഥന്റെ 17ആം വർഷം. പ്രജാപതി വർഷം ശകം 1193 , ശ്രാവണം ശുക്ലപക്ഷം ത്രയോദശി ചൊവ്വ ആടിമാസം 24ആം തിയ്യതി .

450 ശകം 1200 ബേലൂർ സംസംകൃതം കാനറീസ് ലിഖിതം നരസിംഹ 3 ദ്വാരാവതിപ്രഭു ദോരാസമുദ്രത്തിൽ താമസിക്കുന്നു. ബഹുധാന്യസംവത്സരം മാഘമാസം കൃഷ്ണചതുർദ്ദശി ശനി. എഡി 1279 ഫെബ്രുവരി 11

451 ശകം 1208 ചിത്തൽദുർഗ്ഗ് കാനറീസ് ലിഖിതം നരസിംഹ 3 ദ്വാരാസമുദ്രത്തിൽ വസിക്കുന്നു . മന്ത്രി ദണ്ഡനായക പെരുമാളേദേവ എന്ന രൌട്ടരായൻ (അദ്ദേഹത്തെ

ജവനികേനാരായണനെന്ന് അറിയുന്നു.) വ്യയം സംവത്സരം ചൈത്രശുദ്ധദശമി വ്യാഴം. എഡി 1286 മാർച്ച് 7.

452 നിഡുത കാനറീസ് സ്മൃതിഫലകം നരസിംഹ 3 കാലം.

453 ചിത്തൽദുർഗ്ഗ് കാനറീസ് ലിഖിതം ഹോയ്സല മഹാരാജാധിരാജാ ബല്ലാല 3 , ഇദ്ദേഹം സോമേശ്വരപുത്രൻ നരസിംഹ 3 യുടെ മകനാണ്. ദ്വാരാസമുദ്രത്തിലാണ് താമസം. സാധാരണസംവത്സരം വൈശാഖം ശുദ്ധതൃതീയ ശുക്രദിനം ശകം 1232 എഡി 1310 ഏപ്രിൽ 3

## വിജയനഗരരാജവംശങ്ങൾ:-

454 ശകം 1261 -62 ബാദാമി കാനറീസ് മഹാമണ്ഡലേശ്വര വീരഹരിയപ്പ വോഡയാർ (ഹരിഹര 1) , ചാമേയനായക (ചാമരാജ) എന്നിവർ വിക്രമസംവത്സരം ചൈത്രശുക്ലപ്രഥമ ഗുരുവാരം എഡ് 1340 മാർച്ച് 9.

455 ശകം 1276 ഹരിഹർ സംസ്കൃതം കാനറീസ് പ്ലേറ്റ്. മഹാരാജാധിരാജാ ബുക്കരായ 1 , സംഗമ 1 ന്റെ പുത്രൻ വിജയസംവത്സരം മാഘശുദ്ധപഞ്ചദശി സോമദിനം സോമഗ്രഹണം

456 ശകം 1277 ചിത്തൽദുർഗ്ഗ് കാനറീസ്. മഹാമണ്ഡലേശ്വര വീരബുക്കരായ വോഡയാർ (ബുക്കരായ 1) ഹോസപട്ടണത്തിൽ വസിക്കുന്നു. മഹാമണ്ഡലേശ്വര മല്ലീനാഥവോഡയാരുടെ ദാനം. മന്മഥസംവത്സരം ജ്യേഷ്ഠശുദ്ധ സപ്തമി സോമവാരം. എഡി 1355 മേയ് 18

457 ശകം 1278 ചിത്താൽദുർഗ്ഗ് കാനറീസ് ലിഖിതം മഹാമണ്ഡലേശ്വര വീരബുക്കരായ വോഡയാർ (ബുക്കരായ 1) ഹോസപട്ടണത്തിൽനിന്ന്. മഹാമണ്ഡലേശ്വര മല്ലീനാഥവോഡയാരുടെ ദാനം. ദുർമ്മുഖസംവത്സരം ആഷാഢബഹുളഗുരുവാരം. എഡി 2356 ജൂൺ 16. (ബുക്ക 1 ന്റെ മകൻ മല്ലപ്പവൊഡയാരാണ് മല്ലീനാഥ)

458 ഗുട്ടികോട്ടയിലെ പാറലിഖിതം ബ്ുക്ക 1

459 ശകം 1278 ബിത്രഗുണ്ഡ പ്ലേറ്റ് സംഗമ 2. ദുർമ്മുഖി സംവത്സരം തൃതീയ .........മാസം ചന്ദ്രഭാനുയോഗം. സംഗമ 1 ന്റം 5 മക്കൾ. ഹരിഹര 1, കമ്പന 1, ബുക്ക 1, മാരപ, മുദ്ദപ. കമ്പനന്റെ മകൻ സംഗമ 2.

460 ശകം 1286-87 രണ്ട് കാഞ്ചീപുരം തമിഴ് സ്തംഭലിഖിതങ്ങൾ മഹാമണ്ഡലേശ്വര വീരകമ്പന വോഡെയാർ (കമ്പന 2) വിശ്വാവസു സംവത്സരം ആടിമാസം

461 ശകം 1290 ശ്രാവണബെലഗോള കാനറീസ് ലിഖിതം  രാമാനുജാചാര്യരുടെ ശാസനം മഹാമണ്ഡലേശ്വര വീരബുക്കരായ 1 കാലം. കീലകം സംവത്സരം ഭാദ്രപാദം ശുദ്ധദശമി വ്യാഴം എഡി 1368 ആഗസ്ത് 24

462 കാഞ്ചീപുരം തമിഴ് ലിഖിതം വീരകമ്പന വൊഡയാർ കമ്പന 2 കാലം. കീലകസംവത്സരം മകരത്തിലെ അപരപക്ഷം സപ്തമി തേർ വരുന്ന രോഹിണി ചൊവ്വ. ശകം 1290

463 ശകം 1293 ശ്രീരംഗം രങ്കനാഥക്ഷേത്രം ലിഖിതം. ഗോപനാര്യ(ഗോപന) കമ്പന 2 വിന്റെ കീഴെ ജോലി നോക്കുന്ന ഗോപന ബുക്കരായ 1 ന്റെ മകനാണ്.

464 ശകം 1298 തിരുമലൈ തമിഴ് ലിഖിതം. വീരകമ്പന അഥവാ കുമാരകമ്പന ഉടൈയാരുടെ (കമ്പന 2) മകൻ മഹാമണ്ഡലേശ്വര ഒമ്മന ഉടൈയാർ  ആനന്ദവർഷം ധനുലഗ്നം പൂർവ്വപക്ഷം അഷ്ടമി തിങ്കൾ ഉത്തരഭദ്രപാദം.  എഡി 1374 ഡിസംബർ 11

465 ശകം 1301 ദംബൽ പ്ലേറ്റ് രാജാധിരാജാ വീരപ്രതാപ ഹരിഹര 2 വിജയനഗരത്തിൽ വസിക്കുന്നു. സിദ്ധാർത്ഥസംവത്സരം ജ്യേഷ്ഠ ചൊവ്വ ചന്ദ്രഗ്രഹണം. എഡി 1379 മേയ് 31 യദുവംശത്തിലെ സംഗമ 1 മക്കൾ ഹരിഹര 1 ബുക്ക1 . ബുക്കന്റെ മകൻ ഹരിഹര 2

466 ശകം 1301 ഹരിഹർ സംസ്കൃതം കാനറീസ് ഹരിഹര 2 വിജയനഗരം വാഴുന്നു. ദണ്ഡനായക മുദ്ദന്റെ ദാനം. സിദ്ധാർത്ഥിസംവത്സരം കാർത്തികമാസം സിതദ്വാദശി ഭാസ്കരവാരം എഡി 1379 ഒക്ടോബർ 23

467 ശകം 1304 ബേലൂർ സംസ്കൃതം കാനറീസ് പ്ലേറ്റ് ഹരിഹര 2 , ദണ്ഡനായക മുദ്ദ. ദുന്ദുഭി സംവത്സരം കാർത്തിക ബഹുളദശമി ആദിവാരം.

468 ശകം 1305 -1306 ആലംപൂണ്ടി പ്ലേറ്റ് വിരൂപാക്ഷ 1 (ഹരിഹര 2 വിന്റെ മകൻ) ഹരിഹരന്റെ സഹോദരി ജന്നാംബികയുടെ ആവശ്യപ്രകാരം ചെയ്ത ഗ്രാന്റ് രക്താക്ഷിസംവത്സരം പുഷ്യസംക്രാന്തി പുണ്യകാലം. ചന്ദ്രവംശത്തിലെ ബുക്കരാജ 1, സംഗമ 1 ന്റെയും കാമാക്ഷിയുടേയും മകനാണ്. മകൻ ഹരിഹര 2 രാമദേവന്റെ വംശത്തിലെ മല്ലദേവിയെ വിവാഹം കഴിച്ചു. മകൻ വിരൂപാക്ഷ 1.

469 ശകം 1307 വിജയനഗര ദീപസ്തംഭലിഖിതം യാദവവംശത്തിലെ ബുക്ക 1 ന്റെ മകൻ ഹരിഹര 2 കാലം. ദണ്ഡേശ ഇരുഗപ്പ(ഇരുഗ) ഹരിഹരന്റെ മന്ത്രി ദണ്ഡനാഥ ബൈചപ്പന്റെ മകനാണ്. ഇരുഗപ്പ ജൈനക്ഷേത്രത്തിന് ചെയ്ത ദാനം. ക്രോധന സംവത്സരം

ഫാൽഗുനമാസം കൃഷ്ണപക്ഷദ്വിതീയ ശുക്രവാരം. എഡി 1386 ഫെബ്രുവരി 16

470 ഭട്ക്കൽ കാനറീസ് ലിഖിതം ഹരിഹര 2 വും മല്ലന ഓഡയാരും .ഹൊന്നവാരത്തിൽ താമസിക്കുന്നു. കഹയ സംവത്സരം സിംഹം ഗുരുവാരം പുഷ്യബഹുളപഞ്ചമി എഡി 1387 ജനുവരി 10

471 ശകം 1313 ഹരിഹര 2 കാലം. മന്ത്രി മാധവരാജന്റെ ദാനം. പ്രജാപതിസംവത്സരം വൈശാഖം കൃഷ്ണപക്ഷം അമാവാസി സൌമ്യദിനം സൂര്യോപരാഗപുണ്യകാലം. ബുധൻ സൂര്യഗ്രഹണം. എഡി 1391 ഏപ്രിൽ 5

472 കാഞ്ചീപുരം ഹരിഹര 2 ലിഖിതം ശകം 1315 ശ്രീമുഖസംവത്സരം ആഷാഢമാസം ശുദ്ധപക്ഷദശമി സൂര്യദിനം.

473 ശകം 1317 ഹുസൻ സംസ്കൃത, കാനറീസ് ഹരിഹര 2. യുവസംവത്സരം മാഘം ശുക്ലപക്ഷസപ്തമി മഹാപർവ്വം.

474 ശകം 1317 ചിത്തൽദുർഗ്ഗ് സംസ്കൃതം, കാനറീസ് ഹരിഹര 2. ധാത്രിസംവത്സരം മാഘമാസം ശുക്ലപക്ഷം പൌർണ്ണമി മഹാതിഥി. പിതനക്ഷത്രദൈവതി. ഭാനുവാരം. എഡി 1397 ജനുവരി 14 . യദുവംശം സംഗമൻ 1 മുതൽ ഹരിഹര 2 വരെ.

ബുക്കരായ വിദ്യാനഗരി നിർമ്മിച്ചു. അത് തലസ്ഥാനമാക്കി (വിജയനഗരം) ഗൌരാംബിക യെ വിവാഹം ചെയ്തു. മകൻ ഹരിഹര 2.

475 ശകം 1321 നല്ലൂർ പ്ലേറ്റ് വീരപ്രതാപ ഹരിഹര 2 വിജയനഗരം വാഴുന്നു . കോടീ ശാരാദ്ധ്യന്റെ മകൻ മല്ലനാരാദ്ധ്യവൃത്തികൻ രചിച്ചു. പ്രമാഥി സംവത്സരം ഊർജ്ജകമാസം വലക്ഷകപക്ഷം ബുധദിനം ശ്രീപൂർണ്ണമാസി തിഥി, പുണ്യസോമഗ്രഹ ണം. എഡി 1399 ഒക്ടോബർ 15

476 ബേലൂർ കാനറീസ്. ഹരിഹര 2, ദണ്ഡനായക ഗുണ്ട.

477 ഹരിഹരരായന്റെ മരണദിനം രേഖപ്പെ ടുത്തിയത്. താരണസംവത്സരം ഭാദ്രപാദ ബഹുളദശമി സോമവാരം. 1266 ഉം 1366 ഉം താരണസംവത്സരമായിരുന്നു.

478 ശകം 1327-28 വേപ്പംബട്ടു (നെരവേലൂർ) തമിഴ് ലിഖിതം. 1327ൽ രണ്ട് ഗ്രാമങ്ങളെ വിറ്റത് പറയുന്നു അവയെ 1328ൽ ദാനം ചെയ്തു. മഹാരാജാധിരാജാ വിരൂപാക്ഷ ബുക്കമൊരായ (ബുക്ക 2).വ്യയസംവത്സരം ജൈഷ്ഠത്തിലെ കൃഷ്ണപക്ഷ അമാവാസി വ്യാഴം (1327) വിൽപ്പന പാർത്ഥിവസംവത്സ രം (1328) വൈശാഖം പൂർവ്വപക്ഷം ദ്വാദശി

ഗുരുവാരം ദാനം. ശകം 1327 എഡി 1405 , 1328 എഡി 1406 .

479 ശകം 1328 ബസൻ സംസ്കൃതകാനറീസ് പ്ലേറ്റ്. ദേവരായ 1. കിരീടധാരണദിവസം തന്നിരിക്കുന്നു. വ്യയസംവത്സരം കാർത്തിക മാസം കൃഷ്ണപക്ഷം ദശമി ശുക്രവാരം ഉത്തരഭാദ്രപദം പ്രീതിയോഗം ഭവകരണം വിശിഷ്ടശുഭകാലം പട്ടാഭിഷേകസമയം എഡി 1406 നവംബർ 5. ഹരിഹര 2 വിന്റെ മകനാണ് ദേവരായ 1.

481 ശകം 1332 ഹരിഹർ സംസ്കൃതം കാനറീസ് ദേവരായ 1. വികൃതിസംവത്സരം ശുക്ലദ്വാദശി സോമവാരം എി 1410 ആഗസ്ത് 11.

482 വിജയനഗര കനറാസ് ലിഖിതം ദേവരായ 1, മന്ത്രി ലക്ഷ്മണ.

483 ശകം 1334 ചിത്തൽദുർഗ്ഗ് കാനറീസ് . വീരപ്രതാപ ദേവരായ 1 ന്റെ മകൻ മഹാ മണ്ഡലേശ്വര വീരമല്ലന്ന വോഡയാർ തന്റെ അമ്മ മല്ലയവ്വേക്ക് ആത്മീയോന്നതിക്ക് ചെ യ്ത ദാനം. ഖരസംവത്സരം കാർത്തികമാസം പഞ്ചദശി എഡി 1411 ഒക്ടോബർ 31.

484 ശകം 1338 വന്ദവാസി സംസ്കൃതം കാനറീസ് പ്ലേറ്റ് ദേവരായ 1 ന്റെ മകൻ വീരപ്രതാപവിജയരാജ (വീരവിജയ)

ദുർമ്മുഖിസംവത്സരം ഭാദ്രപാദബഹുളസപ്തമി. ദേവരായന് ഹേമാംബികയിലുണ്ടായ മകനാണ് വീരവിജയ.

485 ശകം 1344 ബാലഗാവേ കാനറീസ് സ്മൃതിഫലകം ദേവരായപുത്രൻ വീരവിജയ കാലം. ശുഭകൃത് ആശ്വിജം ശുക്ലപക്ഷം പഞ്ചമി ഞായർ എഡി 1422 സപ്തംബർ 20.

486 ശ്രാവണബലഗോള ദണ്ഡനാഥ ഇരുഗപ്പന്റെ ദാനങ്ങൾ. ബുക്കരായന്റെ മന്ത്രി ബൈച്ചപ്പന്റെ ഏറ്റവും ഇളയ മകൻ മംഗപ്പന്റെ മകനാണ് ഇരുഗപ്പ. ശുഭകൃത് സംവത്സരം ശകം 1344 കാർത്തികമാസം മുരമഥനന്റെ പുഷ്ടിയുള്ള വെളുത്ത തിഥി . ബൈച്ചന് മൂന്നു മക്കൾ ഇരുഗപ്പ, ബുക്കണ, മംഗപ്പ. മംഗപ്പന് 2 മക്കൾ ബൈച്ചപ്പ, ഇരുഗപ്പ.

487 സത്യമംഗലം പ്ലേറ്റ് ദേവരായ 2 വിജയനഗരത്തിൽ ഭരിക്കുന്നു. ക്രോധിസംവത്സരം ശകം 1346 ആഷാഢമാസം അമാവാസി പുണ്യസൂര്യഗ്രഹണം സോമവാരം. എഡി 1424 ജൂൺ 26. വംശാവലിഃ- ദേവരായ 1 വരെ നേരത്തെ കണ്ടു. അദ്ദേഹത്തിന്റെ മകൻ ഹേമാംബികയിൽ വീരവിജയ, അദ്ദേഹത്തിന് നാരായണാംബികയിൽ ദേവരായ 2, അനുജൻ പ്രതാപദേവരായ

488 ശകം 1346 ഹരിഹർ കാനറീസ് ലിഖി തം. വീരപ്രതാപ ദേവരായ 2 കാലം. ദണ്ഡ നായക ചാമരാജ. ക്രോധിസംവത്സരം കാർത്തികശുദ്ധദ്വാദശി സോമവാരം

489 വിരിഞ്ചിപുരം തമിഴ് ലിഖിതം. വീരപ്ര താപദേവരായ 2 കാലം. വിശ്വാവസുസംവ ത്സരം ശകം 1347 പംഗുനിമാസം 3ആം ദിനം അനുരാധം നക്ഷത്രം ബുധൻ ഷഷ്ഠിതിഥി. എഡി 1426 ഫെബ്രുവരി 27

490 ശകം 1348 വിജയനഗരം ജൈനലിഖിതം ദേവരാജാ 2 വിജയനഗരത്തുനിന്ന്. പരാഭവ സംവത്സരം കാർത്തിക . വീരവിജയന്റെ മകൻ ദേവരാജ 2 വിനെ അഭിനവദേവരാജാ, വീരദേവരാജാ എന്ന് വിളിക്കുന്നു.

491 ശകം 1353 തെല്ലൂർ(വേലൂർ) തമിഴ് ലിഖിതം ദേവരായ 2.

തിരുവോണം നക്ഷത്രം തിങ്കളാഴ്ച കർക്കിട കത്തിലെ പൂർവ്വപക്ഷം പഞ്ചമി സാധാരണ സംവത്സരം ശകം 1353

492 ശകം 1353 മുൽബാഗൽ കാനറീസ് ലിഖിതം , തെലുഗുപ്ലേറ്റ്. വിജയന്റെ പുത്രൻ ദേവരായ 2 സാധാരണസംവത്സരം ഫാൽഗു നം ശുദ്ധദശമി.

493 പടവീടു തമിഴ് ലിഖിതം ദേവരായ 2. പ്രമാഥിസംവത്സരം മാസിമാസം ദശമി ശകം 1355

494 പടവീടു തമിഴ് ലിഖിതം ദേവരായ 2. ആനന്ദസംവത്സരം ആടിമാസം ദ്വിതീയ. ശകം 1356

495 പ്രതാപദേവരായ (ദേവരായ 2 വിന്റെ അനുജൻ) മരിച്ച ദിനം രേഖപ്പെടുത്തിയത്. ക്ഷയാഹ്വയ കുവത്സരം വൈശാഖം ദ്വിതീയ ചൊവ്വ ശകം 1368 എഡി 1446 മേയ് 24

496 ശകം 1368 തഞ്ചാവൂർ രാജരാജേശ്വരക്ഷേത്രലിഖിതം തമിഴ്. ദേവരാ യ 1 കാലം. പൂർവ്വഫാൽഗുനി നക്ഷത്രം, ബുധൻ ക്ഷയസംവത്സരം ..............മാസം പൂർവ്വപക്ഷത്തിലെ പഞ്ചമി എഡി 1446 ജൂൺ 29.

497 ശകം 1371 പടവീടു സോമനാഥേശ്വരക്ഷേത്രം അപൂർണ്ണ തമിഴ് ലിഖിതം. മഹാമണ്ഡലേശ്വര രാജാധിരാജാ വീരപ്രതാപ പ്രൌഢ ഇമ്മഡി ദേവരായ (മല്ലികാർജ്ജുന) ഉത്രാടം നക്ഷത്രം ആയുഷ്മത് യോഗം ശനി, സിംഹം ത്രയോദശി ശുക്ലപ ക്ഷം എഡി 1449 ആഗസ്ത് 2.

498 ശകം 1377 തഞ്ചാവൂർ രാജരാജേശ്വരക്ഷേത്രം സംസ്കൃതം തമിഴുലി

ഖിതം. മഹാമണ്ഡലേശ്വര മേദിനീമീശ്വരഗന്ധ കത്താരി സാലുവ സാലുവതിരുമലദേവ മഹാരാജാ. ചിത്തിരൈ മാസം 17ആം ദിനം ഭാവസംവത്സരശേഷം വന്ന യുവൻ സംവത്സരം

499 ശകം 1387 കാഞ്ചീപുരം അരുളാളപ്പെരുമാൾ ക്ഷേത്രം തമിഴു ലിഖിതം വീരപ്രതാപ ദേവരായ 2 വിന്റെ പുത്രൻ മല്ലികാർജ്ജുനൻ. വൃശ്ഷികമാസം പൂർവ്വപക്ഷം പൌർണ്ണമി കൃത്തികനക്ഷത്രം പാർത്ഥിവസംവത്സരം എഡി 1465 നവംബർ 3 ഞായറാഴ്ച.

500 ശകം 1392 കാഞ്ചീപുരം അരുളാളപ്പെരുമാൾ ക്ഷേത്രം തമിഴ് ലിഖിതം. ദേവരായ 2 വിന്റെ മകൻ വിരൂപാക്ഷ 2. ശ്രാവണത്തിലെ അർദ്ധോദയമംഗളമുഹൂർത്തം ഞായർ മകരത്തിലെ പൂർവ്വപക്ഷം അമാവാസി വികൃതി സംവത്സരം എഡി 1471 ജനുവരി 20.

501 ശകം 1427 ദേവുലപ്പള്ളി പ്ലേറ്റ് സാളുവ മുഖ്യൻ മഹാരാജാ ഇമ്മട്ടി നരസിംഹ പെനുഗൊണ്ട വാഴുന്നു. രക്താക്ഷിസംവത്സരം ഭാദ്രപാദപൌർണ്ണമി രവിദിനം ചന്ദ്രോപരാഗസമയം(സോമഗ്രഹണം) മഹാപുണ്യഫലപ്രദം. എഡി 1504 ആഗസ്ത് 25 . വംശാവലിഃ- ചന്ദ്രവംശത്തിലെ ഗുണ്ട 1 ന് 6 മക്കൾ. ഗുണ്ട 2, ബൊമ്മ, മാടിരാജാ, ഗൌതയ്യ 1, വീരഹോബല, സാവിത്രിമംഗി, സാളുവമംഗി.

സാളുവമംഗിയുടെ മൻ ഗൌത 2 , അദ്ദേഹത്തിന്റെ മകൻ ഗുണ്ട 3 നരസിംഹരായന്റെ ( മീസലഗുണ്ട, കത്താരി, സാലുവ, ധരണീവരാഹ, ധാരാവരാഹ, ബർബരബാഹ മുതലായ അപരനാമങ്ങളുള്ള നൃസിംഹരായ) മകൾ മല്ലാംബികയെ വിവാഹം ചെയ്തു. അവരുടെ മകൻ നരസിംഹരായ ശ്രീരംഗമാംബയെ വിവാഹം ചെയ്തു. അവരുടെ മകനാണ് ഇമ്മടി നൃസിംഹ.

502 ശകം 1430 ഹംപി സംസ്കൃത, കാനറീസ് ലിഖിതം. മഹാരാജാധിരാജാ കൃഷ്ണദേവരായ വിജയനഗരത്തിൽ നിന്ന്. ശുക്ലസംവത്സരം മാഘം ശുദ്ധപക്ഷം ചതുർദ്ദശി പട്ടാഭിഷേകോത്സവപുണ്യകാലം. വംശാവലി ചന്ദ്രൻ മുതൽ തുർവ്വശു വരെ. തുർവ്വശുവംശത്തിൽ തുളുവരാജാക്കന്മാരിൽ പ്രസിദ്ധനായ തിമ്മ ദേവകിയെ വിവാഹം ചെയ്തു. മകൻ ഈശ്വരൻ. ബുക്കമ്മെയെ വിവാഹം ചെയ്തു. മകൻ നരസ (നൃസിംഹ) , തിപ്പാജിയിലുണ്ടായ മകൻ വീരനൃസിംഹ, അദ്ദേഹത്തിനു ശേഷം നരസന്റെ നാഗലാദേവിയിലുണ്ടായ മകൻ (നാഗാംബിക) കൃഷ്ണദേവമഹാരായ വീരപ്രതാപ വീരകൃഷ്ണരായ രാജാവായി.

503 ശകം 1434 -1435 കുപ്പേലൂർ സംസ്കൃതം കാനറീസ് പ്ലേറ്റ് കൃഷ്ണരായർ. ശ്രീമുഖിസം

വത്സരം മാഘം അസിതപക്ഷം ശിവരാത്രി മഹാതിഥി പുണ്യകാലം ശുഭദിനം.

504 ശകം 1435 സങ്കലാപുരം സംസ്കൃതം കാനറീസ് ലിഖിതം നരസ, നാഗാംബികമാരുടെ മകൻ കൃഷ്ണരായ. ശ്രീമുഖിസംവത്സരം ഭാദ്രപാദബഹുളഷഷ്ഠി കപിലഷഷ്ഠിപുണ്യകാലം മംഗലവാരം എഡി 1513 സെപ്തമ്പർ 20.

505 ശകം 1435 -1436 കൃഷ്ണപുരം ലിഖിതം കൃഷ്ണരായ. ഭാവസംവത്സരം ഫാൽഗുനം ശുക്ലതൃതീയ ശുക്രവാരം എഡി 1515 ഫെബ്രുവരി 15

506 ശകം 1436 കൃഷ്ണപുരം സംസ്കൃതം കാനറീസ് ലിഖിതം കൃഷ്ണരായ ഭാവസംവത്സരം ഫാൽഗുനം ശുദ്ധതൃതീയ ശുക്രവാരം എഡി 1515 ഫെബ്രുവരി 16

507 സൌന്ദ കാനറീസ് ലിഖിതം കൃഷ്ണരായ കാലം. ശകം 1436 ഭാവസംവത്സരം

508 ശകം 1437-1443 മംഗളഗിരിയിലും കാസയിലും സ്തംഭലിഖിതങ്ങൾ വിജയനഗരത്തിലെ കൃഷ്ണരായരുടെ മന്ത്രി സാലുവതിമ്മയുടെയും അദ്ദേഹത്തിന്റെ മക്കളും മന്ത്രിമാരുമായ അപ്പ, ഗോപ ഇവരുടേയും ദാനങ്ങൾ മന്ത്രി വേമന്റെ (ലക്ഷ്മിയുടെ ഭര്ത്താവ്)

പൌത്രനും മന്ത്രി രാച്ചന്റെ പുത്രനുമാണ് സാളുവതിമ്മ .തിമ്മയുടേയും കൃഷ്ണമാംബ യുടേയും മക്കളാണ് അപ്പനും ഗോപനും (നാടിന്ദല അപ്പ, നാടിന്ദല ഗോപ) കൃഷ്ണ മാംബ സാളുവതിമ്മയുടെ സഹോദരിയാണ്. ഒറീസയിലെ ഗജപതിയിൽ നിന്ന് കൊണ്ടവീട് സാളുവതിമ്മ പിടിച്ചെടുത്തത് ലിഖിതത്തിലു ണ്ട്. ആഷാഢശുദ്ധഹരിവാസരം സൌരദിനം (ശനി) എഡി 1515 ജൂൺ 23.

509 ശകം 1442 കൊണ്ടവീടു സംസ്കൃതം തെലുഗു ലിഖിതം. കൃഷ്ണരായകാലം നാടിന്ദലഗോപന്റെ (കൊണ്ടവീടു ഗവർണ്ണർ) ദാനം. സാളുവതിമ്മനെന്ന മന്ത്രിക്കും ഭാര്യ ലക്ഷ്മിക്കും വേണ്ടി. സംസ്കൃതഭാഗം ലൊല്ല ലക്ഷ്മീധരയജ്വാൻ രചിച്ചു. വിക്രമസംവത്സ രം വൈശാഖശുദ്ധപഞ്ചദശി ബുധൻ സോമഗ്ര ഹണം എഡി 1520 മേയ് 2 .

510 ശകം 1442 വിജയനഗരലിഖിതം. കൃഷ്ണ രായ. വിക്രമസംവത്സരം മാഘം ശുദ്ധസപ്ത മി രഥസപ്തമി

511 ശകം 1444-1445 കൃഷ്ണരായകാലം സ്വഭാനുസംവത്സരം പുഷ്യമാസം മകരസം ക്രാന്തി ഹസ്തം നക്ഷത്രം ഭൌമ(ചൊവ്വ) വാരം. എഡി 1523 ഡിസംബർ 29.

512 ശകം 1446 കാഞ്ചീപുരം പ്ലേറ്റ് കൃഷ്ണ രായ. വ്യയം സംവത്സരം പുഷ്യമാസം മകര സംക്രമം കൃഷ്ണപക്ഷം ഭൃഗുവാരം ദശമിതി ഥി. വിശാഖം നക്ഷത്രം. എഡി 1526 ഡിസം ബർ 28 വെള്ളി.

513 ശകം 1450-51 കൃഷ്ണപുരം സംസ്കൃതം കാനറീസ് ലിഖിതം. മഹാരാജാധിരാജാ വീര കൃഷ്ണരായ. വിജയനഗരത്തിൽ നിന്ന് വിരോധിസംവത്സരം വൈശാഖം ശുദ്ധപഞ്ചദ ശി ശുക്രവാരം സോമഗ്രഹണംപുണ്യകാലം എഡി 1529 ഏപ്രിൽ 23 (വരി 1, 20 ) വരി 45ൽ സർവ്വധാരിണി സംവത്സരം ചൈത്രമാ സം സിതമദനതിഥി ജീവവാരം. (വ്യാഴം) എഡി 1528 ഏപ്രിൽ 2.

514 ശകം 1452 ഹരിഹർ സംസ്കൃതം കാനറീസ് ലിഖിതം രാജാധിരാജ വീരപ്രതാപ അച്യുതരായ . തിമ്മരശപുത്രൻ നാരായണ ദേവന്റെ ഗ്രാന്റ്. വികൃതിസംവത്സരം ശ്രാവണ ബഹുളഅഷ്ടമി സോമവാരം ശ്രീകൃഷ്ണാവ താരസമയദള്ളി ജയന്തിപുണ്യകാലദള്ളി. എഡി 1530 ആഗസ്ത് 15 തിങ്കളാഴ്ച

515 ശകം 1453 ഹരിഹർ കാനറീസ് ലിഖിതം വീരപ്രതാപഅച്യുതരായ വിജയനഗരത്തി ൽനിന്ന്. ഖരസംവത്സരം ആശ്വിജശുദ്ധദശമി സൌമ്യവാരം. എഡി 1531 സപ്തംബർ 20.

516 ശകം 1455 തോലച്ചഗുഡ് (ബാദാമി) കാന റീസ് ലിഖിതം വീരപ്രതാപഅച്യുതരായ , അദ്ദേഹത്തിന്റെ സേനാധിപതി ചിന്നപ്പനായക. നന്ദനസംവത്സരം ജ്യേഷ്ഠ പഞ്ചമി ഗുരുവാരം. എഡി 1532 മേയ് 9

517 ശകം 1460 ഹരിഹർ ലിഖിതം അച്യുതരായകാലം. മന്ത്രി അച്യുതമല്ലപ്പണ്ണ (അക്കപ്പ)യുടെ ദാനം. കോടീശവംശത്തിലെ തിമ്മനാരാദ്ധ്യപുത്രൻ വാധുല മല്ലനൂരാദ്ധ്യ രചിച്ചു. വിളംബിസംവത്സരം കാർത്തികമാസം പൌർണ്ണമാസി സോമോപരാഗസമയം ചന്ദ്രഗ്രഹണം. ബുധൻ എഡി 1538 നവംബർ 6.

518 ശകം 1461 ഹരിഹർ സംസ്കൃതം, കാന റീസ് ലിഖിതം. വീരപ്രതാപഅച്യുതരായകാലം. ഭാദ്രപാദം ശുക്ലപക്ഷദ്വാദശി ശ്രാവണം നക്ഷത്രം ചൊവ്വ എഡി 1539 ആഗസ്ത് 26.

519 ശകം 1462 ഉണമഞ്ചേരി പ്ലേറ്റ് അച്യുതരായ വിജയനഗരം ഭരിക്കുന്നു. മന്ത്രി വിരൂപാക്ഷനായകന്റെ അപേക്ഷപ്രകാരം ദാനം. വിരൂപാക്ഷനായകൻ അനന്തവംശം ആദിയപ്പേന്ദ്രനായകകുലമാണ്. രചിച്ചത് സഭാപതി. ശർവ്വരിസംവത്സരം കാർത്തിക മാസം ശുക്ലപക്ഷം പുണ്യഉത്ഥാനദ്വാദശി തിഥി. വംശാവലിയിൽ കൃഷ്ണദേവരായർ വരെ നേരത്തെ പറഞ്ഞു. അദ്ദേഹത്തിന്റെ

അനുജനാണ് അച്യുതരായ. നരസ(നൃസിംഹ) ന് ഓബാംബികയിലാണ് അച്യുതരായൻ ജനിച്ചത്.

520 ശകം 1463 വിജയനഗര കാനറീസ് ലിഖിതം അച്യതരായൻ. ശർവ്വരിസംവത്സരം കാർത്തികശുദ്ധപഞ്ചമി ഗുരുവാരം

521 ബാദാമി കാനറീസ് സ്തംഭലിഖിതം സദാശിവരായകാലം . ഹടപടല കൃഷ്ണപ്പ നായകനും കൊണ്ടരാജനും. ശോഭകൃത് സംവത്സരം ആഷാഢശുദ്ധ പഞ്ചദശി. ശകം 1465

522 ശകം 1465 തോലച്ച്ഗുഡ്(ബാദാമി) കാനറീസ് ലിഖിതം കൊണ്ടരാജാ.

523 ശകം 1466 തോലച്ച്ഗുഡ്(ബാദാമി) കാനറീസ് ലിഖിതം മഹാരാജാധിരാജാ വീരപ്രതാപ സദാശിവരായ. ഹടപടല കൃഷ്ണപ്പനായകന്റെ ദാനം.ശോഭകൃത് സംവത്സരം അശ്വിജം ശുദ്ധ...........

524 ശകം 1467 സദാശിവരായ വിജയനഗരം ലിഖിതം. വിശ്വാവസു സംവത്സരം കൃഷ്ണ തൃതീയ ഗുരുവാരം

525 ശകം 1469 ബാദാമി വീരപ്രതാപ സദാശിവരായ. കാനറീസ് ലിഖിതം . പ്ലവംഗസംവത്സരം അശ്വായുജം ശുദ്ധ പഞ്ചദശി

526 ശകം 1470 ബേലൂർ കാനറീസ് ലിഖിതം സദാശിവരായകാലം. കീലകസംവത്സരം തിങ്കൾ ആഷാഢമാസം കൃഷ്ണപക്ഷ ഏകാദശി.

527 വിരിഞ്ചിപുരം തമിഴ് ലിഖിതം വേലൂരിലെ ബൊമ്മുനായകന്റെ. സൌമ്യസംവത്സരം മേടം പൂർവ്വപക്ഷം സപ്തമി പുനർവസു നക്ഷത്രം വ്യാഴാഴ്ച ശകം 1471 എഡി 1549 ഏപ്രിൽ 4.

528 ശകം 1476 ഹരിഹർ കാനറീസ് ലിഖിതം വീരപ്രതാപസദാശിവരായ വിദ്യാനഗരത്തിൽ നിന്ന് . ബയ്യപ്പനായകന്റെ മകൻ കൃഷ്ണപ്പനായകന്റെ ദാനം. ആനന്ദസംവത്സരം വൈശാഖം ബഹുളചതുർദ്ദശി സോമവാരം ശ്രീനരസിംഹ ജയന്തി പുണ്യകാലം. എഡി 1554 ഏപ്രിൽ 16

529 ശകം 1477 ബേലൂർ കാനറീസ് ലിഖിതം വീരപ്രതാപസദാശിവരായ വിദ്യാനഗരത്തിൽ നിന്ന്. രാക്ഷസസംവത്സരം മാഘം വെളുത്ത പക്ഷം പഞ്ചമി

530 ശകം 1478 ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ് വിജയനഗരിയിൽ വസിക്കുമ്പോൾ. സദാശിവരായ. ശ്രീരംഗരാജപുത്രൻ രാമരാജ കർണ്ണാടകരാജ്യം ഭരിക്കുന്നു. അദ്ദേഹത്തോട് അറവീടിലെ ബുക്കവംശത്തിലെ കൊണ്ടരാജ അഭ്യർത്ഥിച്ചതിനാൽ ചെയ്ത ദാനം. സഭാപതി

രചിച്ചു. നളസംവത്സരം മാർഗ്ഗശീർഷമാസം സൂര്യഗ്രഹണം അമാവാസി മാർത്താണ്ഡ വാസരം (ഞായർ). വംശാവലിയിൽ ചെറിയ വ്യത്യാസമുണ്ട്. നരസക്ക് ഓബാംബികയിൽ 2 മക്കളുണ്ടായി. രംഗനും അച്യുതരായനും. അച്യുതരായനു ശേഷം അദ്ദേഹത്തിന്റെ മക ൻ വെങ്കടരായ ഭരിച്ചു. അദ്ദേഹം മരിച്ചപ്പോ ൾ കർണ്ണാടകരാജ്യം ഭരിക്കുന്നവനും സദാശി വന്റെ സഹോദരീഭർത്താവുമായ രാമരാജാ, മന്ത്രിമാരെക്കൊണ്ട് സദാശിവരായനെ കിരീടം ധരിപ്പിച്ചു. സദാശിവരായ അച്യുതരായരുടെ സഹോദരൻ രംഗന്റെയും തിമ്മാംബയുടേയും മകനാണ്. കൊണ്ടരാജയുടെ വംശാവലിയും ലിഖിതം തരുന്നു.

531 ശകം 1482 ഹരിഹർ സംസ്കൃത, കാന റീസ് ലിഖിതം വീരപ്രതാപസദാശിവകാലം വിദ്യാനഗറിൽ വസിക്കുന്നു. ദുർമ്മതിസംവ ത്സരം മാഘം ശുദ്ധപഞ്ചദശി സോമവാരം ചന്ദ്രഗ്രഹണപുണ്യകാലം. എഡി 1562 ജനുവരി 20.

532 ശകം 1483 സദാശിവരായന്റെ വിജയന ഗരംലിഖിതം. ദുർമ്മതിസംവത്സരം ചൈത്രശു ദ്ധപഞ്ചമി ശനിവാരം മകരസംക്രാന്തിപുണ്യ കാലം.

533 ശകം 1485 ഹാസൻ കാനറീസ് ലിഖിതം സദാശിവരായ വിജയനഗരത്തിൽ വസിക്കു

മ്പോൾ. ബയ്യപ്പനായകന്റെ മകൻ കൃഷ്ണപ്പനാ യകന്റെ ദാനം. രുധിരോദ്ഗരി സംവത്സരം ശ്രാവണ ശുദ്ധത്രയോദശി സോമവാരം എഡി 1563 ആഗസ്ത് 2.

534 ശകം 1488 നാലു തമിഴ് ലിഖിതം. അരപ്പാക്കം, അരിയൂർ, അരുംബരിത്തി, സാദുപ്പേരി ഇവിടങ്ങളിൽ. (എല്ലാം വേലൂരി നടുത്ത്) സദാശിവരായകാലം. കർണ്ണാടകരാ ജാവ് രാമരാജ 2 ന്റെ അനുജൻ തിരുമലരായ 1 വേലൂരിലെ സിന്നബൊമ്മുനായകന്റെ അപേക്ഷപ്രകാരം ചെയ്ത ദാനം. കുംഭം അപരപക്ഷം ദ്വാദശി ബുധനാഴ്ച അക്ഷയ സംവത്സരം എഡി 1567 ഫെബ്രുവരി 5

535 ശകം 1497 മൂന്ന് തമിഴ് ലിഖിതം സാത്തുവച്ചേരി, സാമങ്കിനല്ലൂർ, പെരുമൈ (എല്ലാം വേലൂരിനടുത്ത്) മഹാമണ്ഡലീശ്വര ശ്രീരങ്കരായ 2 കാലം വേലൂരിലെ സിന്നബൊ മ്മുനായകന്റെ അപേക്ഷപ്രകാരം കൃഷ്ണപ്പ നായകഅയ്യൻ ചേയ്ത ദാനം.മകലം കൃഷ്ണപക്ഷം ത്രയോദശി ബുധൻ യുവസംവത്സരം .

536 ശകം 1500 ബേലൂർ കാനറീസ് ലിഖിതം ശ്രീരംഗരായ 2 കാലം. വെങ്കടാദ്രിനായകന്റെ മകൻ കൃഷ്ണപ്പനായകന്റെ ദാനം. ബഹുധാ ന്യസംവത്സരം ശനി ,ശ്രാവണകൃഷ്ണപക്ഷ അഷ്ടമി. എഡി 1578 ജൂലൈ 26.

537 ശകം 1506 ഗേവനഹള്ളി പ്ലേറ്റ് ശ്രീരംഗം രാജ 2. താരണസംവത്സരം കാർത്തികമാസം പൌർണ്ണമി സോമഗ്രഹമം. എഡി 1584 നവംബർ 7 .

538 ശകം 1514 വിരിഞ്ചിപട്ടണം തമിഴ് ലിഖിതം മഹാമണ്ഡലേശ്വര വെങ്കടപതി 1 കാലം. പുന്നാറ്റൂരിലെ പെരിയ ഏരമനായക ന്റെ ദാനം. നന്ദനം സംവത്സരം തൈമാസം ഷഷ്ഠി

539 ശകം 1523 വേളപാക്കം പ്ലേറ്റ് കർണ്ണാടക ത്തിലെ വീരവെങ്കടാപതി മഹാരാജാ (വെങ്കട പതി 1) വേലാറിലെ വീരപ്പനായകപൌത്രനും ബൊമ്മന്റെ മകനുമായ ലിംഗൻ അഭ്യർത്ഥിച്ച തിനാൽ ചെയ്ത ദാനം. സഭാപതിയുടെ പൌ ത്രനും കാമകോടിയുടെ പുത്രനുമായ രാമൻ എഴുതി. പ്ലവസംവത്സരം വൈശാഖപുണ്യ മാസം പുണ്യദ്വാദശിതിഥി വംശാവലിയിൽ ചന്ദ്രവംശത്തിലെ പൌരാണികരാജാക്കന്മാ ർക്കുശേഷം താത്ത പിന്നമ 1, മകൻ സോമ ദേവ, മകൻ രാഘവദേവ, മകൻ അറവീടി ലെ പിന്നമ 2, മകൻ ബുക്ക സാളുവനരസിം ഹന്റെ സാമ്രാജ്യം സ്ഥാപിച്ചു. മകൻ രാമ രാജാ 1, മകൻ ശ്രീരംഗരാജാ 1. മക്കൾ രാമ രാജ 2, തിരുമലരായ 1. വെങ്കടാദ്രി. ഇവരി ൽ തിരുമലരായ 1 കിരീടം ധരിച്ചു. അദ്ദേഹ ത്തിന്റെ മകൻ ശ്രീരംഗരായ 2, സഹോദരൻ

വെങ്കടാദ്രി 1, മാലിക്കിബ്രാമിന്റെ മകൻ മഹമ്മന്ദസാഹുവിനെ തോൽപ്പിച്ചു. (ഗോൾക്കൊണ്ട മാലിക് ഇബ്രാഹിമിന്റെ പുത്രൻ മുഹമ്മദ് ഷാ)

540 ശകം 1543 ഷിമോഗ സംസ്കൃതം കാന റീസ് പ്ലേറ്റ് കർണ്ണാട രാമദേവ 4 കാലം. ദുർമ്മതി സംവത്സരം വൈശാഖം ശുക്ലപക്ഷം തൃതീയ ശനി. എഡി 1621 ഏപ്രിൽ 14.

541 ശകം 1547 ബേലൂർ കാനറീസ് ലിഖിതം. കൃഷ്ണപ്പനായക, വെങ്കടാദ്രിനായക. ക്രോധനസംവത്സരം മാഘം ബഹുളപഞ്ചമി സോമവാരം എഡി 1626 ഫെബ്രുവരി 6

542 ശകം 1556 കൂണിയൂർ പ്ലേറ്റ് കർണ്ണാടകത്തിലെ രാമരായ 2 വിന്റെ മകൻ ശ്രീരംഗരായന്റെ മൂത്ത മകൻ വീരവെങ്കടപ തിമഹാരായ (പെദ്ദവെങ്കട, വെങ്കടാപതി 2) പെനുഗൊണ്ടയിൽ വസിക്കുന്നു. മധുരയിലെ തിരുമലനായക്കന്റെ അഭ്യർത്ഥനയാൽ ചെയ്ത ദാനം. സഭാപതിയുടെ പൌത്രനും കാമകോടി യുടെ പുത്രനുമായ രാമൻ രചിച്ചു. . ഭാവസംവത്സരം വൈശാഖമാസം പൌർണ്ണമി തിരുമലയുടെ വംശം കശ്യപഗോത്രം . മകൻ വിശ്വനാഥൻ മകൻ മുദ്ദുകൃഷ്ണ, മക്കൾ മുദ്ദുവീരനും തിരുമലയും.

543 ശകം 1558 കൊണ്ട്യാത ഗ്രാമത്തിലെ പ്ലേറ്റ് കർണ്ണാടകരാജാവ് വെങ്കടാപതി 2 സഭാപതിപൌത്രനും കാമകോടിപുത്രനുമായ രാമൻ രചിച്ചു. ധാത്രിസംവത്സരം ആഷാഢം ശുക്ലപക്ഷം ദ്വാദശി

544 ശകം 1560 ഹാലേബീഡു കാനരീസ് ലിഖിതം വെങ്കടപതി നായക അയ്യകാലം. ബേലൂരിലെ കൃഷ്ണപ്പനായകഅയ്യന്റെ മകനാണ്. ഈശ്വരസംവത്സരം വ്യാഴം, ഫാൽഗുനശുക്ലപഞ്ചമി എഡി 1638 ഫെബ്രുവരി 8

545 ശകം 1566 കല്ലക്കുറിശ്ശി പ്ലേറ്റ് കർണ്ണാടകരാജാ ശ്രീരംഗരായ 6 (ചിന്നവെങ്കട 3 ന്റെ മകനാണ്. വെങ്കടാപതി 2 വിന്റെ സഹോദരനാണ് ചിന്നവെങ്കട 3.) അദ്ദേഹത്തെ ശ്രീരംഗം 5 ന്റെ മകൻ ഗോപാലദത്തെടുത്തു. രാമരാജ 2 ന്റെ സഹോദരൻവെങ്കടാദ്രിയുടെ പൌത്രനും ശ്രീരംഗം 5 ന്റെ പുത്രനുമാണ് ഗോപാലൻ. സഭാപതിയുടെ പൌത്രനും കാമകോടിപുത്രനുമായ രാമനാണ് എഴുതിയത്. താരണസംവത്സരം ഫാൽഗുനമാസം പുണ്യദ്വാദശി.

546 ശകം 1615 കട്ടേപുര കാനറീസ് ലിഖിതം ബേലൂരിലെ കൃഷ്ണപ്പനായകപൌത്രനും വെങ്കടാദ്രിനായകപുത്രനുമായ കൃഷ്ണപ്പനായക ശ്രീമുഖസംവത്സരം പുഷ്യമാസം ദ്വാദശി

മകരസംക്രമണപുണ്യകാലം എഡി 1693 ഡിസംബർ 29.

## കിഴക്കൻ ചാലൂക്യലിഖിതങ്ങൾ (പിത്താപുരം, ശ്രീകൂർമ്മം അടക്കം.) മറ്റു തെലുഗുമുഖ്യന്മാരുടെ ലിഖിതങ്ങളും

547 സതാര ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ് കിഴക്കൻ ചാലിക്കി. യുവരാജാ കുബ്ജ വിഷ്ണുവർദ്ധന 1 വിഷമസിദ്ധി. പടിഞ്ഞാറൻ ചാലൂക്യ മഹാരാജാ പുലകേശി 2 ന്റെ 8ആം ഭരണവർഷം കുരുമരഥ്യയിൽ നിന്ന് . കാർത്തിക പൌർണ്ണമാസി. ചാലൂക്യ രണവിക്രമ സത്യാശ്രയ പുലകേശി 1, മകൻ കീർത്തിവർമ്മൻ, മകൻ വിഷ്ണുവർദ്ധന 1 വിഷമസിദ്ധി.

548 ചിപുരപ്പള്ളേ പ്ലേറ്റ് കിഴക്കൻ ചാലൂക്യ മഹാരാജാ വിഷ്ണുവർദ്ധന 18ആം വർഷം മഹാരാജാ സത്യാശ്രയ പുലകേശി 2 വിന്റെ അനുജനാണ് വിഷ്ണുവർദ്ധനനെന്ന് പറഞ്ഞിരിക്കുന്നു. ചെറുപൂരത്തുനിന്ന് ശാസനം. ശ്രാവണമാസം ചന്ദ്രഗ്രഹമം. ശകം 554 എഡി 632 ജൂലൈ 7 ആജ്ഞാപ്തി (ദൂതക) മടയ വംശത്തിലെ അടവിദുർജ്ജയൻ.

549 പെദ്ദമദ്ദലി പ്ലേറ്റ് ജയസിംഹ 1 സർവ്വ സിദ്ധിയുടെ 18ആം വർഷം കീർത്തിവർമ്മ ന്റെ പൌത്രനും വിഷമസിദ്ധിയുടെ മകനു മാണ്. ഉദയപുരത്തുനിന്ന്.

550 നെല്ലൂർ ജില്ലപ്ലേറ്റ് വിഷ്ണുവർദ്ധന 2 വിന്റെ 2ആം ഭരണവർഷം വിഷ്ണുവർദ്ധന 1 ന്റെ പൌത്രനും, ജയസിംഹ 1 ന്റെ ഇളയ സഹോദരൻ ഇന്ദ്രഭട്ടാരകന്റെ പുത്രനും ആണ് വിഷ്ണുവർദ്ധന 2. ശകം 586 ചൈത്രം ശുക്ലപക്ഷം ദശമി മഗനക്ഷത്രം ബുധൻ എഡി 664 മാർച്ച് 13

551 മത്തേവാഡ പ്ലേറ്റ് വിഷ്ണുവർദ്ധന 2 വിഷമസിദ്ധിയുടെ 5ആം വർഷം (ജയസിംഹ 1 ന്റെ അനുജൻ ഇന്ദ്രഭട്ടാരകന്റെ മകനാണ് വിഷ്ണുവർദ്ധന 2. വിഷ്ണുവർദ്ധന 1 ന്റെ പൌത്രനും കീർത്തിവർമ്മ 1 ന്റെ പ്രപൌത്ര നുമാണ്. ശകം 589 ഫാൽഗുനം അമാവാസി സൂര്യഗ്രഹണം. എഡി 668 ഫെബ്രുവരി 17.

552 മദ്രാസ് മ്യൂസിയം പ്ലേറ്റ് മഹാരാജാ സർവ്വലോകാശ്രയ വിജയസിദ്ധി മംഗിയുവ രാജാ 20ആം വർഷം. വിഷ്ണുവർദ്ധന 2 വിന്റെ മകനാണ് ഇദ്ദേഹം. ഉത്തരായനനിമി ത്തം

553 ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ് ചാലൂക്യമഹാ രാജാധിരാജാ വിജയാദിത്യ 2 നരേന്ദ്രമഹാ

രാജാ , മഹാരാജാ വിഷ്ണുവർദ്ധന 4 ന്റെ മകനും മഹാരാജാ വിജയാദിത്യ 1 ന്റെ പൌത്രനുമാണ്. ചന്ദ്രഗ്രഹണം ദിവസം. ജൂതകൻ നരേന്ദ്രമൃഗരാജന്റെ സഹോദരൻ പവിത്രമായ ഹൈഹയവംശത്തിലെ നൃപരുദ്രനാണ്.

554 ഏഡേരു പ്ലേറ്റ് വിജയാദിത്യ 2. മഹാരാജാ വിഷ്ണുവർദ്ധന 4ന്റെ മകനും വിക്രമരാമ വിജയാദിത്യ 1 ന്റെ പൌത്രനുമാണ്. സൂര്യഗ്രഹണനിമിത്തം.

555 അഹദനകരം സംസ്കൃതം തെലുഗു പ്ലേറ്റ് വിഷ്ണുവർദ്ധന 5 (കലിവിഷ്ണുവർദ്ധന) വിജയാദിത്യ 2 വിന്റെ മകനും വിഷ്ണുവർദ്ധന 4 ന്റെ പൌത്രനുമാണ്.

556 മസൂലിപട്ടണം പ്ലേറ്റ് വിജയാദിത്യ 3 യുദ്ധത്തിൽ മംഗിയെ വധിച്ചു. വിജയാദിത്യ 2 (ചാലൂക്യ അർജ്ജുന) വിന്റെ മകൻ വിഷ്ണുവർദ്ധന 5 ന്റെ മകനാണ് വിജയാദിത്യ 3. ചന്ദ്രഗ്രഹണനിമിത്തം.

557 ബെസവാഡ പ്ലേറ്റ് ചാലൂക്യമഹാരാജാധിരാജാ ഭീമ 1 (ചാലൂക്യഭീമ 1) വിഷ്ണുവർദ്ധനന്റെ. പട്ടബന്ധസമയത്ത്.

വംശാവലിഃ- സത്യാശ്രയന്റെ സഹോദരൻ കുബ്ജവിഷ്ണുവർദ്ധന 1, (18 വർഷം) മകൻ ജയസിംഹ 1 (33 വർഷം) അനുജൻ

ഇന്ദ്രഭട്ടാരകന്റെ മകൻ വിഷ്ണുവർദ്ധന 2 (8 വർഷം) മകൻ മംഗിയുവരാജാ (25 വർഷം) മകൻ ജയസിംഹ 2 (13 വർഷം) മറ്റൊരു അമ്മയിലുള്ള ജയസിംഹന്റെ അനുജൻ കോക്കിലി (6 മാസം), ഏറ്റവും മൂത്ത സഹോദരൻ വിഷ്ണുവർദ്ധന 3 (37 വർഷം) മകൻ വിജയാദിത്യഭട്ടാരക(വിജയാദിത്യ 1 18 വർഷം, മകൻ വിഷ്ണുരാജ വിഷ്ണുവർദ്ധ ന 4 (36 വർഷം) മകൻ വിജയാദിത്യ 2 (40 വർഷം) മകൻ കലിവിഷ്ണുവർദ്ധന 5 (ഒന്ന ര വർഷം) മകൻ വിജയാദിത്യ 3 (44 വർഷം) അദ്ദേഹത്തിന്റെ സഹോദരൻ യുവ രാജാ വിക്രമാദിത്യ 1 ന്റെ മകൻ ചാലൂക്യ ഭീമ 1

558 മസൂലിപട്ടണെ പ്ലേറ്റ് അമ്മരാജാ 1 വിഷ്ണുവർദ്ധന . അമ്മരാജന്റെ മുത്തശ്ശൻ എടുത്തുവളർത്തിയ തന്റെ സഹോദരിയുടെ മകൻ സേനാനായകൻ മഹാകാലന് ഗ്രാന്റ്.

വിജയാദിത്യ 3 വരെ വംശാവലി നേരത്തേ പറഞ്ഞതു തന്നെ. അദ്ദേഹത്തിന്റെ ്നുജൻ യുവരാജാ വിക്രമാദിത്യ 1 ന്റെ മകൻ ഭീമ 1 ചാലൂക്യഭീമ 1 (30 വർഷം) മകൻ വിജയാ ദിത്യ 4 (6 മാസം) മകൻ അമ്മരാജാ 1.

559 ഏഢേരു പ്ലേറ്റ് അമ്മ 1 വിഷ്ണുവർദ്ധന രാജമാഹേന്ദ്ര. പട്ടവർദ്ധിനി വംശത്തിലെ ബന്ധനാദിത്യ കുന്ദാദിത്യ എന്ന സൈന്യത്തി

നും അതിന്റെ സൈനാധിപനും ഉള്ള ഗ്രാന്റ്. വിഷ്ണുവർദ്ധന 4 വരെ വംശാവലി നേരത്തെ പറഞ്ഞതു തന്നെ. അദ്ദേഹത്തിന്റെ മകൻ വിജയാദിത്യ 2 (44 വർഷം) മകൻ കലിവിഷ്ണുവർദ്ധന 5 (ഒന്നര വർഷം) മകൻ വിജയാദിത്യ 3 മംഗിയുടെ ശിരഛേദം ചെയ്തു കൃഷ്ണനേയും സങ്കിലനേയും ഭയപ്പെടുത്തി, അവരുടെ കിരണപുരം കത്തിച്ചു. (44 വർഷം) അനുജൻ വിക്രമാദിത്യന്റെ മകൻ ചാലൂക്യഭീമൻ (30 വർഷം) മകൻ വിജയാദിത്യ 4 , മകൻ അമ്മരാജാ 1.

560 പാഗനവരം പ്ലേറ്റ് ചാലൂക്യഭീമ 2 വിഷ്ണുവർദ്ധന ഗന്ധമാഹേന്ദ്ര . വിജയാദിത്യ 4 ന്റെയും മേളാംബയുടേയും മകനാണ്. വംശാവലി വിഷ്ണുവർദ്ധന 4 വരെ നേരത്തേ പറഞ്ഞതു തന്നെ. മകൻ നരേന്ദ്രമൃഗരാജാ വിജയാദിത്യ 2 (48 വർഷം) മകൻ കലി വിഷ്ണുവർദ്ധന 5 (ഒന്നര വർഷം) മകൻ ഗുണകവിജയാദിത്യ 3 കിരണപുരം എരിച്ചു, മംഗിയെ വധിച്ചു (44 വർഷം), അനുജൻ യുവരാജാ വിക്രമാദിത്യന്റെ മകൻ ചാലൂക്യ ഭീമ 1 (30 വർഷം) മകൻ വിജയാദിത്യ 4 (6 മാസം) മൂത്ത മകൻ അമ്മരാജാ 1 (7വർഷം) മൂത്ത മകൻ വിജയാദിത്യ 5 നെ പുറത്താക്കി താഹ 1 മാസം, ചാലൂക്യഭീമപുത്രൻ വിക്രമാദിത്യ 2 താഹയെ തോൽപ്പിച്ച് 11

മാസം, അമ്മയുടെ മകൻ ഭീമൻ അദ്ദേഹത്തെ തോൽപ്പിച്ച് 8 മാസം, താഹയുടെ മൂത്ത മകൻ യുദ്ധമല്ലൻ 2 അദ്ദേഹത്തെ വധിച്ച് 7 വർഷം. ചാലൂക്യഭീമ 2 അദ്ദേഹത്തെ പുറത്താക്കി .

561 മസുലിപട്ടണം പ്ലേറ്റ് ചാലൂക്യഭീമ 2 വിഷ്ണുവർദ്ധന, മേളാംബയുടേയും വിജയാദിത്യ 4 ന്റെയും മകൻ. ഉത്തരായനം. വംശാവലി നേരത്തെ പറഞ്ഞത്.

562 കോലവെണ്ണു പ്ലേറ്റ് ചാലൂക്യഭീമ 2 വിഷ്ണുവർദ്ധന രാജമാർത്താണ്ഡ. അമ്മരാജ 1 ന്റെ സഹോദരന് (അമ്മ വേറെ), വിജയാദിത്യ 4 ന്റെ പുത്രൻ . പാമര വംശത്തിലെ വാജ്ജയന്റെ അപേക്ഷപ്രകാരം ദാനം. ഉത്തരായനം നിമിത്തം. വംശാവലിയിൽ താഹ എന്നല്ല താലപ എന്നാണ്. വിജയാദിത്യ 4 ന്റെ മകൻ ചാലൂക്യഭീമ 2 താതബിക്ക്യണനേയും ധാലടിയേയും ജയിക്കുന്നുണ്ട്.

563 ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ് അമ്മരാജാ 2 വിജയാദിത്യ 6, ചാലൂക്യ ഭീമ 2 ന്റെയും ലോക മഹാദേവിയുടേയും മകൻ. സോമഗ്രഹണനിമിത്തം. വംശാവലിയിൽ തൈലപന്റെ മകൻ യുദ്ധമല്ല 2 എന്ന് പറഞ്ഞിട്ടുണ്ട്.(താഹയല്ല തൈലപനാണ്. )ചാലൂക്യഭീമ 2 അദ്ദേഹത്തെ പുറത്താക്കി 12 വർഷം ഭരിച്ചു.

അദ്ദേഹത്തിന്റെ 12ആം ബരണവർഷത്തിൽ മകൻ അമ്മരാജ 2 കിരീടം ധരിച്ചു. മാർഗ്ഗ ശീർഷമാസം കൃഷ്ണത്രയോദസി ഭൃഗുവാരം മൈത്രനക്ഷത്രം ധനു രവിവാരം ഘടലഗ്നം. എഡി 945 ഡിസംബർ 5 വെള്ളി ശകം 867

564 മസുലിപട്ടണം പ്ലേറ്റ് അമ്മരാജാ 2. വിജയാദിത്യ 6 രാജമാഹേന്ദ്ര. ചാലൂക്യഭീമ 2 ന്റെ മകനാണ്. അമ്മേ ലോകമഹാദേവി. പട്ടവർദ്ധിനി വംശത്തിലെ പമ്മാവയുടെ മകൻ യുവരാജാ ബല്ലാലദേവ വേലഭട്ടനെന്ന ബൊദ്ധീയന് ദാനം ചെയ്ത രേഖ.

565 എലവറ്റു പ്ലേറ്റ് അമ്മരാജാ 2 വിജയാദിത്യ 6. രാജമാഹേന്ദ്ര. (ചാലൂക്യഭീമ 2 ന്റെയും ലോകമഹാദേവിയുടേയും മകൻ. )ഉത്തരായനനിമിത്തം.

566 ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ് അമ്മരാജ 2 വിജയാദിത്യ 6 രാജമാഹേന്ദ്ര. (ചാലൂക്യഭീമ 2 വിന്റെ മകൻ). രാജാവിന്റെ പത്നിയുടെ മാതാപിതാക്കളായ കാമ, നയമാംബ ഇവരുടെ അപ്ക്ഷപ്രകാരമുള്ള ദാനം. ഉത്തരായന നിമിത്തം. വംശാവലി തന്നിട്ടുണ്ട്. ചാലൂക്യഭീമ 1 വരെ നേരത്തെ തന്നതാണ്. അദ്ദേഹത്തിന്റെ മകൻ കൊല്ലബിഗണ്ഡ ഭാസ്കര വിജയാദിത്യ 4 ആറു മാസമേ ഭരിച്ചുള്ളു. മൂത്ത മകൻ അംബരാജാ (അമ്മരാജാ 1) 7 വർഷം. അദ്ദേഹത്തിന്റെ മൂത്ത മകൻ വിജയാദിത്യ 5

അരമാസം മാത്രം. അദ്ദേഹത്തെ യുദ്ധമല്ല 1 ന്റെ മകൻ താല (ചാലൂക്യഭീമ 1 ന്റെ പിതൃസഹോദരൻ) തടവിലിട്ട് ഒരു മാസം ഭരിച്ചു. വിക്രമാദിത്യ 2 ഒരു വർഷം, കൊല്ല ബിഗണ്ടന്റെ മകൻ ചാലൂക്യഭീമ 2 കറയില്ലാ ദാതൻ 12 വർഷം. അദ്ദേഹത്തിന്റെ മകൻ അമ്മരാജാ 2

567 മസൂലിപട്ടണം പ്ലേറ്റ്. അമ്മരാജാ 2 വിജയാദിത്യ 6. (ചാലൂക്യഭീമ 2, ലോകമാ ദേവി ഇവരുടെ മകൻ).

568 രണസ്തിപുണ്ടി പ്ലേറ്റ് ചാലൂക്യ മഹാരാ ജാധിരാജാ വിമലാദിത്യ വിഷ്ണുവർദ്ധനന്റെ 8ആം വർഷം. കിരീടധാരണം വൃഷഭമാസം സിതപക്ഷം ഷഷ്ഠി ഗുരുവാരം പുഷ്യം സിംഹലഗ്നം ശകം 933 എഡി 1011 മേയ് 10

നാരായണ (വിഷ്ണു) മുതലുള്ള വംശാവലി. ഉദയനനു ശേഷം 59 രാജാക്കന്മാർ അയോദ്ധ്യ യിൽ ഭരിച്ചു. പിന്നീടു വന്ന വിജയാദിത്യ ത്രിലോചനപല്ലവനാൽ വധിക്കപ്പെട്ടു. മകൻ വിഷ്ണുവർദ്ധനൻ മകൻ പല്ലവരാജകുമാരി യിൽ വിജയാദിത്യ. അദ്ദേഹത്തിന്റെ മകൻ പൊലകേശിവല്ലഭ (പുലകേശി 1 ) . മകൻ കീർത്തിവർമ്മ 1. . കുബ്ജവിഷ്ണുവർദ്ധനൻ മുതൽ യുദ്ധമല്ല 2 വരെ ഓരോരുത്തരുടേ യും ഭരണവർഷം കൃത്യമായി തരുന്നു. ചാലൂക്യഭീമ (രാജഭീമ) 2 അമ്മരാജ 1ന്റെ

സഹോദരൻ 12 വർഷം ഭരിച്ചു എന്നാണ് ഇവിടെ പറയുന്നത്. മകൻ അമ്മരാജ 2 (25 വർഷം) മറ്റൊരു അമ്മയിലുണ്ടായ സഹോദരൻ ദാനാർണ്ണവ (3 വർഷം), പിന്നെ 27 വർഷം അവരുടെ വംശത്തിലാരും ഭരിച്ചില്ല. ദാനാര്ണ്ണവപുത്രൻ ശക്തിവർമ്മൻ 12വർഷം, അദ്ദേഹത്തിനു ശേഷം ദാനാർണ്ണവന്റെയും ആര്യമഹാദേവിയുടേയും മകൻ വിമലാദിത്യ (ത്രിഭുവനാങ്കുശ, ബിരുദാങ്കഭീമ, മുമ്മടിഭീമ, ഭൂപമഹേന്ദ്ര )

569 കൊരുമല്ലി പ്ലേറ്റ് ചാലൂക്യമഹാരാജാധിരാജാ രാജരാജ 1 വിഷ്ണുവർദ്ധന . (വിമലാദിത്യന്റെയും ചോളരാജാവ് രാജേന്ദ്ര ചോള 1ന്റെ സഹോദരിയും രാജരാജ 1 ന്റെ മകളുമായ സൂര്യവംശത്തിലെ കുന്ദവൈയുടേയും മകനാണ് രാജരാജ 1 വിഷ്ണുവര്ദ്ധന.) ചന്ദ്രഗ്രഹണത്തിനാണ് ഈ രേഖ. ചാലൂക്യ രാജരാജ 1 ന്റെ കിരീടധാരണം പറയുന്നു. സൂര്യൻ സിംഹത്തിൽ, കൃഷ്ണദ്വിതീയദിവസം ഗുരുവാരം,ആണ് അഭിഷിക്തനായത്.  ശകം 944 എഡി 1022 ആഗസ്ത് 16. ദാനാർണ്ണവപുത്രൻ ശക്തിവർമ്മൻ 12 വർഷം ഭരിച്ചു. അദ്ദേഹത്തിന്റെ അനുജൻ വിമലാദിത്യ 7 വർഷം ഭരിച്ചു. പിന്നെ മകൻ രാജരാജ 1 ഭരിച്ചു.

570 നന്ദമപ്പൂണ്ടി ഗ്രാന്റ് സംസ്കൃതം തെലുഗു രേഖ. രാജരാജ 1 വിഷ്ണുവർദ്ധന ചാലൂക്യ മഹാരാജാവിന്റെ 32ആം വർഷം
സൂര്യവംശത്തിലെ കുന്ദവൈ, ചാലൂക്യ ിത്യ ഇവരുടെ മകൻ സോമഗ്രഹണനിമിത്തം.
എഡി 1053 നവംബർ 28

571 തേക്കി പ്ലേറ്റ് വെങ്കി ഭരിക്കുന്ന ചോഡ ഗംഗ രാജരാജ വിഷ്ണുവർദ്ധനന്റെ ലിഖിതം. കുലോത്തുംഗചോഡ 1 ന്റെ 17ആം വർഷം ജനനാഥനഗരിയിൽ നിന്ന്. വെങ്കി രാജാവായി ചോഡഗംഗൻ സ്ഥാനമേറ്റ ദിവസം പറയുന്നു. ശകം 1006 ജ്യേഷ്ഠമാസം സിതപക്ഷം പൂർണ്ണമാസി വ്യാഴം ജ്യേഷ്ഠനക്ഷത്രം സിംഹലഗ്നം. ശകം 1006 എഡി 1083 ആണ്. ( 569 ൽ പറഞ്ഞ ആളല്ല കുലോത്തുംഗചോഡ ചോഡഗംഗനെന്ന് കാണുക)
വിമലാദിത്യന്റെ മകൻ രാജരാജ 1 വരെ വംശാവലി അതിൽ പറഞ്ർതാണ്. 41
വർഷം ഭരിച്ച രാജരാജ 1 , രാജേന്ദ്രചോള 1 ന്റെ മകൾ അമ്മാങ്കദേവിയെ വിവാഹം ചെയ്തു. മകൻ രാജേന്ദ്രചോള 2 കുലോത്തുംഗ 1 ആദ്യം വെങ്കിയുടെ രാജാവായി പിന്നെ കുലോത്തുംഗനെന്ന പേരിൽ ചോളനാട്ടിന്റെ രാജാവായി. നിരവധി രാജ്ഞിമാരും അവരിൽ നിരവധി മക്കളും അദ്ദേഹത്തിനുണ്ടായി. അവരിൽ മുമ്മുടിച്ചേള രാജരാജനെ അദ്ദേഹം

ആദ്യം വെങ്കി ഭരിക്കാനയച്ചു. (കുലോത്തുംഗ ന്റെ അച്ഛന്റെ ഭാഗത്തുനിന്നുള്ള അമ്മാമൻ വിജയാദിത്യ 7 ന്റെയായിരുന്നു മുമ്പ് വെങ്കി ദ്ദേഹം അത് 15 വർഷം ഭരിച്ചിരുന്നു) മുമ്മു ടിച്ചേളൻ 1 വർഷം വെങ്കി ഭരിച്ചു. കുലോ ത്തുംഗൻ അദ്ദേഹത്തെ തിരിച്ചുവിളിച്ച് അനു ജനായ വീരചോഡനെ വെങ്കി ഭരിക്കാനയച്ചു. 6 വർഷത്തിനു ശേഷം അദ്ദേഹത്തെയും തിരി ച്ചുവിളിച്ചു. പിന്നീട് മൂത്ത മകൻ ചോഡഗം ഗനെ വെങ്കി ഭരിക്കാൻ അയച്ചു

572 ചെല്ലൂർ പ്ലേറ്റ് വെങ്കിയിലെ വീരചോഡ വിഷ്ണുവർദ്ധനന്റെ ലിഖിതം. കുലോത്തുംഗ ചോളന്റെ 21ആം വർഷം. വീരചോഡനെ വെങ്കിയിൽ നിയമിച്ച ദിവസം ശകം 1001 സിംഹരാശിയിൽ രവി ചന്ദ്രൻ ശുക്ലപക്ഷത്ര യോദശി, വൃശ്ചികലഗ്നം ഗുരുവാരം ശ്രാവ ണം. എഡി 1078 ആഗസ്ത് 23.
കുലോത്തുംഗചോള 1 വരെ വംശാവലി നേരത്തെ പറഞ്ഞു. അദ്ദേഹം ചോള രാജേന്ദ്ര ദേവന്റെ മകൾ മധുരാന്തകിയെ വിവാഹം ചെയ്തു . മകൻ വീരചോഡനെ വെങ്കി ഭരി ക്കാൻ നിയോഗിച്ചു. കുലോത്തുംഗന്റെ പിതൃ സഹോദരനായ വിജയാദിത്യ 5 പതിനഞ്ച് വർഷവും ജ്യേഷ്ഠൻ മുമ്മുടിച്ചോളൻ രാജ രാജ 1 വർഷവും വങ്കി ഭരിച്ചിട്ടുണ്ട്.

573 പിത്താപുരം പ്ലേറ്റ് വീരചോളവിഷ്ണു വർദ്ധന ചാലൂക്യമഹാരാജാ വെങ്കി ഭരിക്കുന്നു. കുലോത്തുംഗചോളന്റെ 23ആം ഭരണ വർഷം. ഉത്തരായനനിമിത്തം.

574 ശകം 1065 ചെല്ലൂർ പ്ലേറ്റ് ചാലൂക്യ കുലോത്തുംഗചോഡ 2 . ദണ്ഡാധിനാഥ കാടൻ എന്ന കോതനി കാടമനായക (കോലനുവിലെ കാടമനായക) ചെയ്ത ദാനം. എഡി 1143 മാർച്ച് 24 കുബ്ജവിഷ്ണുവർദ്ധന മുതൽ അമ്മരാജ 2 വരെ വംശാവലി നേരത്തേ തന്നതുതന്നെ. അമ്മരാജ 2 25 വർഷം ഭരിച്ചു. ജ്യേഷ്ഠൻ ദാനാർണ്ണവ (30 വർഷം) മകൻ ശക്തിവർമ്മൻ (12 വർഷം) അനുജൻ വിമലാദിത്യൻ (7 വർഷം) മകൻ രാജരാജ 1 (41 വർഷം) മകൻ കുലോത്തുംഗചോഡ 1 (49 വപ്ഷം) മകൻ വിക്രമചോഡ (15വർഷം) മകൻ കുലോത്തുംഗചോഡ 2

575 ശകം 1079 പിത്താപുരത്തെ വിജയാദിത്യ 3 ന്റെ കിരീടധാരണദിനം. മല്ലപ്പദേവ 3യുടെ പിത്താപുരം ലിഖിതത്തിലുള്ളതു പോലെ. മാഘമാസം ശുക്ലപക്ഷം ദശമി ശനി രോഹിണിനക്ഷത്രം മീനലഗ്നത്തിൽ അഭിഷിക്തനായി. എഡി 1158 ജനുവരി 11

576 പിത്താപുരം സംസ്കൃതം തെലുഗു സ്തംഭലിഖിതം. മഹാരാജാ മല്ലപ്പദേവ 3 വിഷ്ണുവർദ്ധന (മല്ലപ്പദേവചക്രവർത്തി

കിരീടധാരണദിനം) . ശകം 1124 ഭാനുവാരം ജ്യേഷ്ഠബഹുളദശമി സിംഹോദയം. എഡി 1202 ജൂൺ 16.

കിഴക്കൻ ചാലൂക്യവംശാവലി കുബ്ജവിഷ്ണുവർദ്ധന മുതൽ വിക്രമചോഡ ത്യാഗസമുദ്ര വരെ. പിന്നീട് മല്ലപ്പദേവവംശാവലി.

അമ്മരാജാ 1 ന്റെ മകൻ ബെട്ട (കാന്തികബേട്ട ) വിജയാദിത്യ 1 നെ താടപ (തൈലപ) പുറത്താക്കി. അദ്ദേഹത്തിന്റെ മകൻ സത്യാശ്രയ ഉത്തമചാലൂക്യ ഗംഗവംശത്തിലെ ഗൌരിയെ വിവാഹം ചെയ്തു. അവരുടെ മക്കളാണ് വിജയാദിത്യ 2, വിമലാദിത്യ, വിക്രമാദിത്യ, വിഷ്ണുവർദ്ധന 1, മല്ലപ്പ 1, കാമ, രാജ മാർത്താണ്ഡ. ഇവരിൽ വിജയാദിത്യ സൂര്യവംശത്തിലെ വിജയയെ വിവാഹം കഴിച്ചു. അവരുടെ മക്കൾ വിഷ്ണുവർദ്ധന 2, മല്ലപ്പ 2, സാമിദേവ. മല്ലപ്പ 2 സാഗരവിഷയപതിയായ ഹൈഹയബ്രാഹ്മണപുത്രി ചന്ദാലദേവിയെ വിവാഹം ചെയ്തു. മകൻ വിജയാദിത്യ 3 ശകം 1079ൽ കിരീടം ധരിച്ചു. അദ്ദേഹം ആറദവാഡപ്രഭുവിന്റെ മകൾ ഗംഗയെ വിവാഹം കഴിച്ചു. മകൻ മല്ലപ്പ 3 വിഷ്ണുവർദ്ധനൻ.

577 ശ്രീകൂർമ്മം സ്തംഭലിഖിതം വിജയാദിത്യ 3 കിഴക്കൻ ചാലൂക്യ രാജരാജ 1 ന്റെ പിൻഗാമി. ശകം 1195 . ചന്ദ്രവംശീയനായ

